# മുഖവുര.

മനുഷ്യബോധിനി എന്ന ഈ പുസ്തകം ധൃതിയിൽ അച്ചടിക്കയാൽ പല പാകപ്പിഴകളും വന്നുപോയിട്ടുണ്ട്. അതു് സഹൃദയർ ക്ഷമിക്കണമെന്നപേക്ഷ.

ഇതിലെ പദ്യങ്ങൾക്കു് ഞാൻ ഭാഗവതം മുതലായ പുരാണങ്ങളോടും ഭർത്തൃഹരി മുതലായ കവികളോടും കടപ്പെട്ടിരിക്കുന്നു.

ഇതിലെ സാരോപദേശകഥകളുടെ ആശയം മിക്കതും ഭാഗവതത്തിൽ ഉള്ളതാണു്.

ഈ പുസ്തകം മനുഷ്യന്റെ മനശ്ചാപല്യങ്ങളെ ഇല്ലാതാക്കുന്നതിനു ഉപകരിച്ചാൽ ഞാൻ വളരെ കൃതാർത്ഥനായി.

എന്നു്,

ഗ്രന്ഥകർത്താ.

# മനുഷ്യബോധിനി.

---

മനുഷ്യനായി ജനിച്ചാൽ അവനവൻെറ ജന്മം എന്തുകാരണമാണെന്നും, എന്തു ചെയ്യണമെന്നും, ചെയ്യേണ്ടതും ചെയ്യരുതാത്തതുമെന്തെന്നും ഗുരുശിഷ്യ സംവാദരൂപേണ പ്രസ്താവിക്കയാണ്. ഞാൻ എങ്ങിനെയുണ്ടായി? എന്തിൽനിന്നു ജനിച്ചു? എന്തുവർഗ്ഗത്തിലുൾപ്പെട്ടതു് ഇത്യാദികൾ അറിയേണ്ടതാണ്. തന്നെ താൻ അറിയാഞ്ഞാൽ പിന്നെ താൻ അറിയും.

ശിഷ്യൻ:—അല്ലയോ ഗുരുവേ! മനുഷ്യജന്മം എങ്ങനെയാണ് ഉണ്ടായതു്?

ഗുരു:—

ഊർദ്ധ്വമൂലമധഃശ്ശാഖ-
മശ്വത്ഥം പ്രാഹുരവ്യയം
ഛന്ദാംസി യസ്യ പർണ്ണാനി
യസ്തം വേദസവേദവിൽ.

അധശ്ചോർദ്ധ്വംച പ്രസൃതാസ്തസ്യശാഖാ
ഗുണപ്രവൃദ്ധാ വിഷയപ്രവാളാഃ
അധശ്ചമൂലാന്യനുസന്തതാനി
കർമ്മാനുബന്ധീനി മനുഷ്യലോകേ.

അതായതു് അവരവർ ചെയ്യുന്ന കർമ്മത്തിൻെറ വാസനയനുസരിച്ചു ജന്മം ഭവിക്കുന്നു.

ഏതിൽനിന്നും ഉണ്ടായി?

അന്നാൽഭവന്തി ഭൂതാനി പർജ്ജന്യാദന്നസംഭവഃ
യജ്ഞാൽഭവതി പർജ്ജന്യോ യജ്ഞഃ കർമ്മസമുൽഭവഃ
കർമ്മം ബ്രഹ്മോൽഭവം വിദ്ധി ബ്രഹ്മാക്ഷരസമുൽഭവം.

അക്ഷരം—അതായതു് നാശമില്ലാത്തതു്. അതിൽ നിന്നു ബ്രഹ്മവും ബ്രഹ്മത്തിൽനിന്നു കർമ്മവും കർമ്മത്തിൽനിന്നും യജ്ഞവും യജ്ഞത്തിൽനിന്നു് പർജ്ജന്യവും (അതായതു് മേഘം—മഴ) മഴയുണ്ടാകുന്നതുമൂലം—കാലാകാലങ്ങളിൽ മഴ പെയ്യുന്നതുകൊണ്ടു് സസ്യാദികളും അന്നവും) ഉണ്ടാകുന്നു. ഈ അന്നത്തിൽനിന്നും ഭൂതങ്ങൾ (പ്രാണികൾ—ജീവജാലങ്ങൾ) സംജാതമാകുന്നു. എങ്ങിനെ?

അഹം വൈശ്വാനരോ ഭൂത്വാ
പ്രാണിനാം ദേഹമാശ്രിത
പ്രാണാപാനസമായുക്തഃ
പചാമ്യന്നം ചതുർവിധം.

നാശമില്ലാത്ത യാതൊന്നുണ്ടോ അതിന്റെ ഒരു ശക്തിവിശേഷമാകുന്നു പ്രാണികളുടെ ജഠരാഗ്നിയായിത്തീർന്നു പഞ്ചപ്രാണവായുക്കളോടുചേർന്നു് അന്നത്തെ പചിക്കുന്നതു്.

ഏതിൽനിന്നും ശക്തി?

നാരായണായ നളിനായതലോചനായ
നാമാവശേഷിത മഹാബലിവൈഭവായ
നാനാചരാചര വിധായക ജന്മദേശേ
നാഭീപുടായ പുരുഷായ നമഃ പരസ്മൈ.

ശിഷ്യൻ:—മനുഷ്യജന്മത്തിനുള്ള വിശേഷമെന്തു്?

ഗുരു:—ബുദ്ധിഗുണം എന്നൊരവസ്ഥ. അതായതു് വിശേഷബുദ്ധിയെന്നോ സാമാന്യബുദ്ധിയെന്നോ പറയാം.

കായേന വാചാ മനസേന്ദ്രിയൈർവാ
ബുദ്ധ്യാത്മനാ വാ പ്രകൃതേഃ സ്വഭാവാൽ

കരോമി യദ്യൽ സകലം പരസ്മൈ
നാരായണായേതി സമപ്പയേത്തൽ.

ഇതാണു് ബുദ്ധിഗുണം സിദ്ധിച്ച മനുഷ്യൻ ചെയ്യേണ്ടതു്—സകല കർമ്മങ്ങളും ഭഗവാങ്കൽ സമപ്പിക്ക. പിന്നീടു്,

ധ്യേയം സദാ പരിഭവഘ്നമഭീഷ്ടദം തം
തീർത്ഥാസ്പദം ശിവവിരിഞ്ചിനുതം ശരണ്യം
ഭൃത്യാത്തിഹം പ്രണതലോകഭവാബ്ധിപോതം
വന്ദേ മഹാപുരുഷ തേ ചരണാരവിന്ദം.

പരിഭവമകററി അഭീഷ്ടത്തെ പ്രദാനം ചെയ്യുന്നതും തീർത്ഥത്തിന്നു് ഇരിപ്പിടമായിട്ടുള്ളതും ബ്രഹ്മാവിനാലും ശിവനാലും വന്ദിക്കപ്പെട്ടുന്നതും സംസാരസാഗരത്തെ തരണം ചെയ്യിക്കുന്ന പൊങ്ങുതടിയായും ഇരിക്കുന്ന ഭഗവാൻെറ പാദാരവിന്ദമാണു്, സദാധ്യേയം—എപ്പോഴും ധ്യാനിക്കേണ്ടതു്.

പ്രാത്ഥന എങ്ങിനെ ഇരിക്കണം?

വാണീ ഗുണാനുകഥനേ ശ്രവണൗ കഥായാം
ഹസ്തൗ ച കർമ്മസുമനസ്തവ പാദയോന്നഃ
സ്മൃത്യാം ശിരസ്തവനിവാസ ജഗൽപ്രണാമേ
ദൃഷ്ടിസ്സദാദർശനേസ്തു ഭവത്തനൂനാം.

വാക്കുകൾ അങ്ങയുടെ ഗുണഗണങ്ങളെ കീത്തിക്കുന്നവയായിരിക്കണമേ. ശ്രവണങ്ങൾകൊണ്ടു് ഭഗവൽ കഥകൾ അല്ലാതെ മററു യാതൊരു അശുഭവത്തമാനവും കേൾക്കരുതേ. കൈകൾകൊണ്ടു ധാർമ്മികമായും സ്വധമ്മപരമായും ഉള്ള കർമ്മങ്ങൾ ചെയ്യാനല്ലാതെ ഇടയാകരുതേ, അങ്ങയുടെ പാദങ്ങളുടെ ഓർമ്മ ഞങ്ങളുടെ മനസ്സിൽ കളിയാടണമേ. ശിരസ്സുകൊണ്ടു അങ്ങയെ നമി

ക്കയും കണ്ണുകൊണ്ടു അങ്ങയുടെ പുണ്യവിഗ്രഹം കാണുന്നതിന്നിടയാകയും ചെയ്യണമേ.

ശി:—ജീവിതം എത്രകാലം?

നളിനീദളഗതജലലവതരളം
തദ്വൽജീവിതമതിശയചപലം
വിദ്ധിവ്യാധ്യഭിമാനഗ്രസ്തം
ലോകംശോകവഹഞ്ചസമസ്തം.

താമരദളത്തിലെ ജലത്തിനുതുല്യം ചഞ്ചലമായ ജീവിതം വ്യാധി, അഭിമാനം, ശോകം മുതലായവകൊണ്ടു ഗ്രസിക്കപ്പെട്ടതാണു്. ഈ കാണുന്ന ബലമനുഷ്യാദികളും

ദിന യാമിന്യൗ സായംപ്രാത
ശിശിരവസന്തൗ പുനരായാതഃ
കാലഃക്രീഡതി ഗച്ഛത്യായുഃ
ഏവം ചിന്തയ വാരം വാരം.

മനുഷ്യബുദ്ധി എങ്ങനെയെന്നാൽ?

ബാലസ്താവൽ ക്രീഡാസക്ത
തരുണസ്താവൽ തരുണീസക്ത
വൃദ്ധസ്താവൽ ചിന്താമഗ്നഃ
പരേബ്രഹ്മണി കോപിനസക്തഃ.

സാ—ബാല്യത്തിൽ കളിച്ചുനടന്നു യൗവ്വനത്തിൽ സ്ത്രീവിഷയത്തിലും വയസ്സായാൽ വിചാരംകൊണ്ടും കഴിക്കുകയല്ലാതെ ഈശ്വരവിചാരം ഒരുത്തക്കും ഇല്ലാ—

ഇപ്പോൾ ഏതുരൂപത്തിൽ ലോകം നടക്കുന്നു?—

ജടിലോമുണ്ഡീ ലുഞ്ചിതകേശീ
കാഷായാംബര ബഹുകൃതവേഷഃ
പശ്യന്നപിനപി പശ്യതിമൂഢോ
ഉദരനിമിത്തം ബഹുകൃതവേഷഃ.

സാ—ജടാമുണ്ഡനംചെയ്യും മുടിനീട്ടി കാവിവസ്ത്രം ഉടുത്തും നടക്കുന്നവൻ ഈശ്വരനെ കണ്ടിട്ടില്ലാ—വയറു വിശപ്പു നീക്കാൻമാത്രം വേഷം.

ഈശ്വരനെ സേവിച്ചാൽ എന്തു ഫലംകിട്ടും?

നാരായണായെന്നു സദാജപിച്ചാൽ
പാപംകെട്ടും പശികെട്ടും വ്യസനങ്ങൾതീരും
നാവിന്നുണച്ചുവരുമേററവുമന്ത്യകാലേ
ഗോവിന്ദപാദകമലങ്ങൾ തെളിഞ്ഞുകാണാം.

ഭാഗവതശ്രവണഫലം എന്തു്?

ദാരിദ്ര്യദുഃഖജ്വരദാഹിതാനാം
മായാപിശാചിപരിമർദ്ദിതാനാം
സംസാരസിന്ധൗപരിപാതിതാനാം
ക്ഷേമായവൈ ഭാഗവതംപ്രഗർജ്ജതിഃ. 7

ആർക്കെല്ലാം ഈശ്വരസേവകൊണ്ടുഫലം സിദ്ധിച്ചു? ബ്രഹ്മാവു്, നാരദൻ, മാർക്കണ്ഡൻ, സത്യതപസ്സ്, അർജ്ജുനൻ, പാഞ്ചാലി, പരീക്ഷിത്തു്, കുചേലൻ മുതലായവരും കലികാലത്തു് അനേകം ജനങ്ങൾക്കു സേവാഫലം കൊണ്ടും മേല്പത്തൂർ നാരായണഭട്ടതിരി, കൂടല്ലൂർ വാസുദേവൻനമ്പൂതിരി, ഗ്രന്ഥകർത്താവു്(ഭൂതക്കുളത്തു പടിഞ്ഞാറെ നീലമന തന്ത്രി ശംഭുനമ്പൂതിരി) ഇങ്ങനെയുള്ള അനേകം പേർക്കും അനുഭവം പ്രത്യക്ഷത്തിൽ കണ്ടിട്ടുണ്ടു്.

ഈശ്വരൻ എങ്ങിനെയെല്ലാമാണു് പ്രത്യക്ഷമാകുന്നതു്?

നമ്മൾ ഏതുപ്രകാരം സേവിക്കുമോ അപ്രകാരം കാണാം. വില്വമംഗലത്തുസ്വാമിയാർക്കു വേണുഗോപാലനായും തങ്കോത്തമ്മയുടെ ശിഷ്യനു പോത്തായിട്ടും കാണപ്പെട്ടു.

ഒരാളെ ഒരുസമയം പലതായിട്ട കാണുമോ?

മല്ലാനാമശനിർന്നൃണാം നൃപവരോ
സ്ത്രീണാംസ്മരോ മൂർത്തിമാൻ
ഗോപാനാംസ്വജനോസതാംക്ഷിതിഭൃജോ
ശാസ്താസ്വപിത്രോ ശിശുഃ
മൃത്യൂർഭോജപതേർവ്വിരാടവിദുഷാം
തത്വംപരംയോഗിനാം
വൃഷ്ണീനാം പരദേവതേതിവിദിതൊ
രംഗംഗതസാഗ്രജഃ. 7

നാം എന്തെല്ലാംപ്രകാരം സേവിക്കണം?

ഗേയംഗീതാനാമസഹസ്രം
ധ്യേയം ശ്രീപതിരൂപമജസ്രം
ധ്യേയം സജ്ജനസംഗതിമനിശം
ദേയംദീനജനായചവിത്തം. 8
ഭജഗോവിന്ദം ഭജഗോവിന്ദം
ഗോവിന്ദം ഭജ മൂഢമതേ
സംപ്രാപ്തേ സന്നിഹിതേകാലേനഹി-
നഹിരക്ഷതിഡുകൃഞ്കരണേ

ലക്ഷ്മി ആൎക്കെല്ലാം ഉണ്ടാകും?

വ്യവസായിനാമഹംലക്ഷ്മീ.

ലക്ഷ്മി എവിടെല്ലാമാണ് വസിക്കുന്നത്?

ലക്ഷ്മീ വില്വവനേ കദംബകുസുമേ ഗംഗാനദീകുഞ്ജരേ
ശോഭാശോഭരഥ ഗോപുരേചധവളച്ഛത്രേ ധ്വജേചാമരേ
ശംഖേപത്മവനേ നരേന്ദ്രസദനേ കന്യാംഗനാഗോ-
കുലേ
ശൂരേസത്യജനേ സലക്ഷണഗൃഹേവിഷ്ണോശ്ചവക്ഷസ്ഥലേ

ധനംകൊണ്ടു് എന്തുചെയ്യണം?

അന്നദാനാദി ധൎമ്മംചെയ്യണം.

അന്നദേസൎവ്വതീൎത്ഥാനി
അന്നദേ സൎവ്വദേവതാ
അന്നദേ സൎവ്വധൎമ്മാംശ്ച
തിഷ്ഠൻഹരിഹരാജ്ഞയാ. 10

ദാനംചെയ്യാഞ്ഞതാൽ എന്തു്?

നദേവേഭ്യോ നവിപ്രേഭ്യോ
നബന്ധുഭ്യോ നചാത്മന
ജ്വലാരിനൃപചോരേഭ്യോ
ഇത്യേതേ ധനനാശനം.

വിത്തത്തിൻെറ പോക്കു് എങ്ങനെ?

ദാനം ഭോഗോ നാശോ
തിസ്രോഗതയോ ഭവന്തിവിത്തസ്യ
യോ ന ദദാതിഭുങ്ക്തേ
തസ്യ തൃതീയാഗതിൎഭവതി.

അതെങ്ങിനെ? ന ദേവേഭ്യോ എന്നു് മുൻപറഞ്ഞതുപോലെ.

എല്ലാവൎക്കും അറിവുണ്ടാക്കാമോ?

അജ്ഞഃസുഖമാരാദ്ധ്യഃസുഖ—
തരമാരാദ്ധ്യതേ വിശേഷജ്ഞഃ
ജ്ഞാനലവദുൎവ്വിദഗ്ദ്ധം
ബ്രഹ്മാപിനരം ന രഞ്ജയതി. 11

എല്ലാവരുടേയും ചെവിയിൽ നല്ലതുകേൾക്കുമോ?

ഖലകൎണ്ണേസതാംവാക്യം
സാധുത്വംപ്രവിശേദ്യദി
മശകീനാസികാരന്ധ്രേ
പ്രവിശന്തി മഹാഗജഃ. 17

അൎത്ഥം സൂക്ഷിച്ചുവച്ചാൽ ജീവാവസാനത്തിൽ നാം കൊണ്ടുപോകുമോ?

അൎത്ഥാഃഗൃഹേ നിവൃത്തന്തേ
ശ്മശാനേ പുത്രബാന്ധവാഃ
സുകൃതം ദുഷ്കൃതം ചൈവ
ഗച്ഛന്തമനുഗച്ഛതി. 18

മനുഷ്യൎക്ക രോഗം, സന്താനദുഃഖം, കാകവന്ധ്യാത്വം, മൃതവത്സത്വം, ഗൎഭസ്രാവം, ദാരിദ്ര്യം, ദ്രവ്യലോപം മുതലായ പല കഷ്ടപ്പാടുകൾ അനുഭവിക്കുന്നു. അതെന്തുകൊണ്ടു്?

ജന്മാന്തരകൃതംപാപം
വ്യാധിരൂപേണ ജായതേ
തൽശാന്തിരൗഷധൈൎദ്ദാനൈർ
ജപഹോമാൎച്ചനാദിഭിഃ. 19

മനുഷ്യർ എങ്ങനെ എപ്പോൾ ചെയ്യുന്നതു്.

ഗതാനുഗതികാലോകാഃനഃലോകഃപരമാൎത്ഥിനഃ
സേതുസൈകതബന്ധേന നഷ്ടംമേതാമ്രഭാജനം.

മനുഷ്യർ എന്തു് അൽഭുതമായി വിചാരിക്കുന്നു.

അഹന്ന്യഹനിഭൂതാനിപ്രവിശന്തി യമാലയം
ശേഷാസ്ഥാനസരമിച്ഛന്തികാമാശ്ചൎയ്യമിതിൽപരം

മനുഷ്യനായാൽ പിന്നെ എന്തെല്ലാം അനുവൎത്തിക്കണം?

അഭയംസത്വസംശുദ്ധിൎജ്ഞാനയോഗവ്യവസ്ഥിതി
ദാനംദമശ്ചയജ്ഞശ്ചസ്വാധ്യായസ്തപയാൎജ്ജവം
അഹിംസാ സത്യമക്രോധസ്ത്യാഗശാന്തിരപൈശുനം
ദയാഭൂതേഷ്വലോലുപ്ത്വം മാൎദ്ദവംഹ്രീരചാപലം.

ഐശ്വൎയ്യം നമ്മെ വെറുക്കുന്നതു് എപ്പോൾ?

കുചേലിനംദന്തമലപ്രധാരിണം
ബഹ്വാശിനം നിഷ്ഠുരഭാഷിണംച

സൂര്യോദയേ ചാസ്തമയേപിശായിനം
വിമുഞ്ചതിശ്രീരവി ചക്രപാണിനം.

പാപംതീരുന്നതിനു് എന്തെല്ലാം ചെയ്യണം?

പുണ്യം.

നമുക്കു് ഭൂഷണം ഏതെല്ലാമാണു്?

കേയൂരാണിനഭൂഷയന്തിപുരുഷംഹാരം നചന്ദ്രോജ്വലം
നസ്നാനംനവിലേപനംനകുസുമംനാലംകൃതംമൂൎദ്ധജാഃ
പാണഭ്യോസമലംകൃതേതിപുരുഷംയാസംസ്കൃതാധന്യതീ
ക്ഷീയന്തേഖിലഭൂഷണാനിസതതംവാക്ഭൂഷണംഭൂഷണം

സൎവ്വധൎമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ
അഹം ത്വാ സൎവ്വപാപേഭ്യോ മോക്ഷയിഷ്യാമിമാശുച
യജ്ഞോ ദാനം തപഃകൎമ്മ ന ത്യാജ്യം കാൎയ്യമേവ തൽ
യജ്ഞോദാനം തപശ്ചൈവ പാവനാനി മനീഷിണാം

പിന്നെന്തെല്ലാമുണ്ടു്; മനുഷ്യനു ധനമുള്ളവൻ പിന്നെന്തിനെല്ലാം യോഗ്യനാവും?

യസ്യാസ്തി വിത്തം നരഃ കുലീനഃ
സ പണ്ഡിത സ ശ്രുതവാൻ ഗുണജ്ഞഃ
സ ഏവ വക്താസ ച ദർശനീയഃ
സൎവ്വേ ഗുണാഃ കാഞ്ചനമാശ്രയന്തി.

പിന്നെ താനാരെന്നു് താനേ വിചാരിക്കണം

കസ്ത്വം കോഹം കുത ആയാത
കാ മേ ജനനീ കോ മേ മാതാ
ഇതി പരിഭാവയ സർവമസാരം
വിശ്വം ത്യക്ത്വാ സ്വപ്നവിചാരം.

മൂർഖന്മാരും വിദ്വാന്മാരും ഒരുപോലെ വിചാരിച്ചു വരുന്നു.

മൂർഖാനന്ദിദദാത്യർത്ഥം
നരോദാരിദ്ര്യശങ്കയാ.

പിന്നെന്തു്?

ഗുരുത്വം, നിഷ്കപടത, ഈശ്വരവിശ്വാസം ദേവമാതൃപിതൃഭക്തി ഇവയും വേണം.

ഈശ്വരൻ എവിടെ ഇരിക്കുന്നു?

ദൈവാധീനം ജഗൽസർവ്വം മന്ത്രാധീനന്തു ദൈവതം
തന്മന്ത്രം ബ്രാഹ്മണാധീനം ബ്രാഹ്മണോ മമ ദൈവതം.

ബ്രാഹ്മണൻ ആരു്?

ജന്മനാ ജായതേ ജന്തു കർമ്മണാ ജായതേ ദ്വിജഃ
വേദാദ്ധ്യായേന വിപ്രത്വം ബ്രഹ്മജ്ഞാനാതി ബ്രാഹ്മണഃ

മനുഷ്യൻ വിചാരിക്കുന്നതു് അനുഭവിക്കുമോ?

യദ്ഭാവി തദ്ഭവതു യത്നമയത്നതോവാ
യന്നോന ചാപി നഭവത്യ വിഭാവഭാവി
ഏവം വിധാതൃവശവർത്തിനി ജീവലോകേ
കിം യസ്യശോക പുരുഷസ്യ വിചക്ഷണസ്യ.

പിന്നീട്ടു്;

യശ്ചിന്തിതംതദിഹദൂരതരംപ്രയാതി
യശ്ചേതസാ നവിദിതം തദിഹാഭ്യുപേതി
പ്രാതകരിഷ്യൻ വസുധാധിപ ചക്രവർത്തി–
രാമോജഗാമവിപിനം ജടിലത്വമസ്ഥി.

ദുരാചാരഫലം എന്തു്?

അവനവൻെറ സന്താനൈശ്വര്യത്തിനു ആപത്തു്. മുൻപറഞ്ഞ സൽകർമ്മം ചെയ്താൽ സകലതും വേണ്ടതുപോലെ അനുഭവിക്കാം.

ദുരാചാരപ്രശമനീ സദാചാരപ്രവർത്തികാ
സുഖമിച്ഛന്തിതേ മൂഢാ നേച്ഛന്തി സുഖകാരണം

പരോപകാരഃപുണ്യായ പാപായ പരപീഡനം.
പരോപകാരായ ഭവന്തി സന്തഃ
മൂലേ ഭുജംഗം ശിഖരേ വിഹംഗം
ശാഖാ പ്ലവംഗം കുസുമേഷു ഭൃംഗം
യഥാ തഥാ ചന്ദന ചാരുവൃക്ഷം
പരോപകാരാർത്ഥമിദം ശരീരം—എന്നാണുസ്മൃതി.

ഈ ശരീരംകൊണ്ടു ചെയ്യേണ്ടതായ പുണ്യം പരോപകാരമാണു്.

പരോപകാരം ചെയ്യാത്തവൻ എങ്ങനെയെന്നാൽ—

ഹംസഃ പത്മവനാശയാ പരഭൃതഃ
ചൂതപ്രവാളാശയാ
പാന്ഥാഃ പക്വവനാശയാബലിഭുജോ
ഗൃദ്ധ്രാശ്ചമാംസാശയാ
ആമോദായ ഭവായതേ മധുലിഹ
ത്വാമാശ്രിതാശല്മലേ
തേഷ്വേവകോപ്യഭിവാഞ്ഛിതം ന ലഭതേ
കോവാതവാഭ്യുന്നതി.

ദാനധർമ്മം ചെയ്യാത്തവനേയും ദരിദ്രനേയും എന്തുചെയ്യണം

ധനവന്തമദാതാരം ദരിദ്രമതപസ്വിനം
കണ്ഠേ ബദ്ധശിലാം കുർവ്വീം സിന്ധുമദ്ധ്യേ വിനിക്ഷിപേൽ

ഈ ഭൂമിയെ ഭരിച്ചാലും ധനത്തെ സൂക്ഷിച്ചാലും ഗൃഹങ്ങൾ മാളികകൾ മുതലായവ നമ്മളുടെ കൂടെ വരുമോ?

മാന്ധാതാച മഹീപതി കൃതയുഗാ–
ലങ്കാരഭൂതോദയ
സേതുർ യേന മഹോദധൗ വിരചിതഃ
ക്വാസൗദശാസ്യാന്തകഃ

അന്യേ ചാപി യുധിഷ്ഠിരപ്രഭൃതയോ
യാതാ ദിവം ഭൂപതേ
നൈകേ നാപി സമംഗതാവസുമതീ
നൂനം ത്വയായാസ്യതി.

മരിച്ചാൽ ജനിക്കുമോ?

പുനരപി ജനനം പുനരപി മരണം
പുനരപി ജനനീജഠരേ ശയനം
ഇഹസംസാരേ ബഹുദുസ്താരേ
കൃപയാപാരേ പാഹി മുരാരേ.

നമ്മെ ധനവാനാക്കുന്നതും നിർധനനാക്കുന്നതും ആരു്?

മാളികമുകളേറിയ മന്നൻെറ
തോളിൽ മാറാപ്പുകേററുന്നതും ഭവാൻ
രണ്ടുനാലു ദിനംകൊണ്ടൊരുത്തനെ
തണ്ടിലേററി നടത്തുന്നതും ഭവാൻ

നമ്മൾ ചെയ്യുന്ന കർമ്മങ്ങൾ വിഷ്ണുവിങ്കൽ ചേരുമോ?

ആകാശാൽ പതിതം തോയം
യഥാ ഗച്ഛതി സാഗരം
സർവദേവനമസ്കാരം
കേശവം പ്രതിഗച്ഛതി.

ഏതു ദേവനെ സേവിക്കണം?

പ്രായശ്ചിത്തം ന ജീർണ്ണാനി
നാരായണ പരാങ്മുഖം
നഃ നിഷ്പുനന്തി രാജേന്ദ്രാ
സുരാകുംഭമിവാവഗാ.

സകൃൽ മനഃകൃഷ്ണപദാരവിന്ദയോഃ

കലിയിങ്കൽ ജനങ്ങൾ എങ്ങനെ പ്രവർത്തിക്കുന്നു?

അട്ടശ്ശൂലാഃ ജനപദാഃ ശ്ശിവശ്ശൂലാഃ ദ്വിജാതയഃ
കാമിന്യാഃ കേശശ്ശൂലിന്യാ സംഭവന്തി കലാവിഹ

എന്തുചെയ്യണം?

യദാസേവ്യം തദാസേവ്യം
ശ്രീമൽ ഭാഗവതീ കഥാ
തസ്യ ശ്രവണമാത്രേണ
ഹരിശ്ചിത്തം സമാശ്രയേൽ.

വസുദേവൻ ഭഗവാനെ കണ്ടതെങ്ങനെ?

തമൽഭുതം ബാലകമംബുജേക്ഷണം
ചതുർഭുജം ശംഖഗദാദ്യുദായുധം
ശ്രീവത്സലക്ഷ്മം ഗളശോഭികൗസ്തുഭം
പീതാംബരം സാന്ദ്രപയോദസൗഭഗം.

മഹാർഹവൈഡൂര്യകിരീടകുണ്ഡല-
ത്വിഷാ പരിഷ്വക്തസഹസ്രകുന്തളം
ഉദ്ദാമകാഞ്ച്യംഗദകങ്കണാദിഭിർ
വിരോചമാനം വസുദേവമൈക്ഷത.

ഗോപസ്ത്രീകൾ ശ്രീകൃഷ്ണനെ കണ്ടതെങ്ങനെ?

താസാമാവിരഭൂൽശ്ശൗരി
സ്മയമാനമുഖാംബുജഃ
പീതാംബരധരം സ്രഗ്വീ
സാക്ഷാൽ മന്മഥമന്മഥഃ.

പാഞ്ചാലി കണ്ടതെങ്ങനെ?

ഹേ കൃഷ്ണ! ദ്വാരകാവാസിൻ
ക്വാസി യാദവനന്ദനഃ
ഇമാമവസ്ഥാം സംപ്രാപ്താം
അനാഥാം കിമുപേക്ഷസേ.

ബ്രഹ്മാവു് കണ്ടതെങ്ങനെ?

നൗമീഡ്യതേഭ്രവപുഷേ തഡിദംബരായ
ഗുഞ്ജാവതംസ പരിപിഞ്ഛലസന്മുഖായ
വന്യസ്രജോ കബളവേത്രവിഷാണവേണു
ലക്ഷ്മശ്രിയേ മൃദുസദേപശുപാംഗജായ.

മൂഢന്മാർ നല്ലതു ചെയ്യാനിച്ഛിക്കുന്നതെപ്പോൾ?

ശീതേ ശീതേ വസനമനശനം
വാസരാന്തേ ദിനാന്തേ
ക്രീഡാരംഭഃ കുവലയദൃശാം
യൗവനാന്തേ വിവാഹഃ
സേതോർബന്ധം പയസിഗളിതേ
വാൎദ്ധക്യേ തീൎത്ഥയാത്രാ
വിത്തേ നഷ്ടേ വിതരണമഹോ
കൎത്തുമിച്ഛന്തി മൂഢാഃ.

നഷ്ടം വന്നതു് എന്തു്?

ജീൎണ്ണപാദുകദാനേന ബ്രാഹ്മണായ മഹാത്മനേ
അശ്വരത്നം മയാപ്രാപ്തം തന്നഷ്ടം യതാദീയതേ.

ഒരു പൂവിൽ മറെറാരു പൂവുണ്ടോ?

കുസുമേ കുസുമോല്പത്തി ശ്രൂയതേ ന ച ദൃശ്യതേ
ബാലേ തവ മുഖാംഭോജേ ദൃഷ്ടമിന്ദീവരദ്വയം.

ഈശ്വരൻ എവിടെ ഇരിക്കുന്നു?

അന്തർബഹിശ്ച തത്സൎവ്വം
വ്യാപ്യനാരായണസ്ഥിതഃ.

കലിയെ ജയിക്കുന്ന ഉപനിഷത്തു് ഏതു്?

ഹരേകൃഷ്ണ ഹരേകൃഷ്ണ കൃഷ്ണകൃഷ്ണ ഹരേഹരേ
ഹരേരാമ ഹരേരാമ കൃഷ്ണരാമ ഹരേ ഹരേ!

ഏതുവിധം കൎമ്മങ്ങളുടെ മാതാപിതാക്കന്മാർ ആകുന്നു?

ശൗചം സ്നാനം ദ്വയം മാതാ
പിതരൗ സൎവ്വകൎമ്മണാം.

ശൌചം:—മലമൂത്രവിസർജ്ജനാനന്തരം മണ്ണുകൂട്ടി ധാരാളം വെള്ളംകൊണ്ടു കഴുകി തത്തദ്ദ്വാരങ്ങൾ വൃത്തിയാക്കുക. അനന്തരം കാലും മുഖവും കഴുകി കുലുക്കുഴിഞ്ഞു ശുദ്ധിവരുത്തണം. പല്ലുതേക്കണം. വെളുത്ത വസ്ത്രം ധരിക്കണം. വാലായ്മ, പുല, നീചന്മാർ, രോഗികൾ ഇവരേയും പകരുന്ന വ്യാധികൾ ഉള്ളിടത്തും മലിനമായിട്ടുള്ള സ്ഥലങ്ങളിലും ദുഷിച്ച വായുവും വെള്ളവും ഉള്ളിടത്തും സാധനങ്ങൾ കൂടിക്കിടക്കുന്നിടത്തും സഞ്ചരിക്കുക, കിടക്കുക, ഭക്ഷണം കഴിക്കുക ഇവ തെററാണ്?

സൽസംഗംകൊണ്ടു ഗുണവും ദോഷവും.

സൽസംഗത്വേ നിസ്സംഗത്വം
നിസ്സംഗത്വേ നിർമ്മോഹത്വം
നിർമ്മോഹത്വേ നിശ്ചലതത്വം
നിശ്ചലതത്വേ ജീവൻമുക്തി.

സംസർഗ്ഗംകൊണ്ടു ഗുണവും ദോഷവും ഉണ്ടാകുന്നു.

ആത്മവൽ സർവ്വഭൂതാനി. എല്ലാജീവജാലങ്ങളേയും തന്നേപ്പോലെ കാണണം. അതായതു്, തൻെറ സുഖം, വിശപ്പു്, ദാഹം, മോഹം, ദുഃഖം, വേദന ഇവ തനിക്കു എന്നുപോലെയാണോ അതുപോലെയാണു് മററൊരുത്തൻേറതു് എന്നു മനസ്സിലാക്കുക. അങ്ങനെ മനസ്സിലായാൽ മനസ്സുകൊണ്ടും വാക്കുകൊണ്ടും പ്രവൃത്തികൊണ്ടും യാതൊരു പ്രവൃത്തിയും അന്യനു് ദ്രോഹമായിട്ടു ചെയ്യുകയില്ല.

മനസ്സുകൊണ്ടു ദൈവത്തിനെ പൂജിക്കുന്നതിനു്,

ആത്മാത്വം ഗിരിജാമതി സഹചരാഃ
പ്രാണശ്ശരീരം ഗൃഹം
പൂജാതേവിഷയോപഭോഗരചനാ
നിദ്രാസമാധിസ്ഥിതിഃ

സഞ്ചാരഃ പദയോ പ്രദക്ഷിണവിധി-
സ്തോത്രാണിസർവ്വാംഗിരോ
യദ്യൽ കർമ്മകരോമിതത്തദഖിലം
ശംഭോ തവാരാധനം.

അഭയാദികൾ എങ്ങനെ? മററൊരുത്തൻ എന്തെങ്കിലും വിഷമം-സങ്കടം ഉണ്ടാകുമ്പോൾ നിങ്ങൾ ഭയപ്പെടേണ്ടാ എന്നു് പറയണം എന്നു് സമാധാനപ്പെടുത്തി രക്ഷിക്കുന്നതാണു്.

സത്വം:—സാത്വികഗുണമായ പ്രവൃത്തിചെയ്യണം.

സംശുദ്ധി:—നല്ലപോലെ മനസ്സിലും ദേഹത്തിലും പ്രവൃത്തിയിലും ശുദ്ധതയുണ്ടായിരിക്കണം. (കളങ്കമുണ്ടായിരിക്കരുതു്.) വ്യാജമായി മനസ്സിൽ വിചാരിക്ക അശുദ്ധിസാധനങ്ങളെ ശുദ്ധിയാക്കാതെ ഉപയോഗിക്ക, അശുദ്ധികാലത്തും ദേഹത്തും ദേശത്തും ഭക്ഷിക്കയും പ്രവൎത്തിക്കയും ചെയ്യാതിരിക്ക.

ജ്ഞാനം:—അറിയേണ്ടതിനെ അറിയുക.

യോഗവ്യവസ്ഥിതി:—യോഗാഭ്യാസം ചെയ്ക. പ്രാണായാമം ചെയ്തു മനസ്സിനെ ഏകാഗ്രമായി ഒരിടത്തു നിൎത്തുക.

ദാനം ധർമ്മം:—സാധുക്കൾക്കു പാത്രമറിഞ്ഞു ദാനം ചെയ്യുക. അന്നം ഗോ ഭൂമി ഹിരണ്യാജ്യം വാസധാന്യഗുളാദി രൗപ്യം ലവണം ഇത്യേതേ ദശദാനം.

കാർപ്പാസം തിലതൈലലവണം കാദളം അയപാത്രം ശയ്യാദീപം ജലപാത്രം ദണ്ഡം പാദുകം ഇത്യാദി ദാനം.

ദമം:—അടക്കം-ഗോപ്യം.

ക്ഷമാ:—യജ്ഞം, ഹോമം, പൂജാദി.

സ്വാദ്ധ്യായം.—മനസ്സുകൊണ്ടു ഈശ്വരനെ കേശാദി പാദംധ്യാനം.

വേദസ്തുതി:—തപസ്സ്, വ്രതം ആർജ്ജവം വണക്കം.

മനുഷ്യർ മനസ്സിനോടുപറയേണ്ടതെന്തു്?
കാമിനീ കായകാന്താരേ കുചപർവ്വത ദുർഗ്ഗമേ
മാസഞ്ചരതഃപാന്ഥാ തത്രാസ്തേമനതസ്കരഃ

ശിഷ്യൻ:—ഗുരുത്വം എന്നുവച്ചാൽ എന്തു്?

ഗുരു.—ഗുരു ത്വം അതായതു് ഗുരു നീയാകുന്നു.

ഗുരു:—വ്യാഴം, വിഷ്ണു, ഈശ്വരൻ, ആചാര്യൻ, അഞ്ചു ഈശ്വരനാണു്. അഞ്ചു് ദേവന്മാരുടെ പുരോഹിതനാണു. അതുപോലെ എൻെറയും ഗുരുവാണു്. അതിനാൽ തൻെറ ഗുരുവിനെ ഈശ്വരനെപ്പോലെ ബഹുമാനിച്ചു തൊഴുതു വന്ദിച്ചു നമസ്കരിച്ചു പാദശുശ്രൂഷയെ ചെയ്താൽ വണക്കത്തോടും ബഹുമാനത്തോടും പറയുന്നതിനെ കേട്ടു് അഭ്യസിക്കുന്നവനാണു ശിഷ്യൻ.

ഗുരു ബ്രഹ്മാ ഗുരുർവിഷ്ണു
ഗുരു ദേവൊ മഹേശ്വരഃ
ഗുരുഃസാക്ഷാൽ ജഗൽസർവ്വം
തസ്മൈ ശ്രീ ഗുരവേ നമഃ

അങ്ങനെ ചെയ്യാത്തവൻ ഗുരുദ്വേഷി അവൻ അല്പായുസ്സായും അവൻെറ വിദ്യകൊണ്ടു യാതൊരു ഫലവുമില്ലാത്തവനായും ലോകത്തിൽ നിന്ദ്യനും ഈശ്വരാധീനം ഇല്ലാത്തവനായും ഭവിക്കും.

അതുകൊണ്ടു ഗുരുത്വം വേണം.

വകതിരിവു്:—നല്ലതും ചീത്തയും തിരിച്ചറിയണം.

വേണ്ടതും വേണ്ടാത്തതും അറിയണം. സത്യം പറയുകയും പ്രവര്‍ത്തിക്കുകയും ചെയ്യണം.

മര്യാദ:—ന്യായം, നീതി കുലം, വൃത്തി, ആചാരം ഇവ വേണം. അനാചാരം അശുദ്ധത ഇവ പാടില്ല.

ദുര്‍മ്മന്ത്ര്യാല്‍ നൃപതിര്‍വ്വിനശ്യതി യതി
സംഗാല്‍ സുതൊ ലാളനാല്‍
വിപ്രോനദ്ധ്യയനാല്‍ കുലം കുതനയാല്‍
ശീലം ഖലോപാസനാല്‍
മൈത്രീച പ്രണയാല്‍ സമൃദ്ധിരനയാല്‍
ത്യാഗാല്‍ പ്രമാദാല്‍ മനം
മര്‍ത്ത്യാപേക്ഷണദുഃഖി കൃഷ്ടിദേഹ
പ്രവാസാന്ത്രയാല്‍
കിം സര്‍പ്പേ യദി ദുര്‍ജ്ജനേകിമുധനേ
വിദ്യാനവദ്യായദി
ശ്രദ്ധാചേല്‍കിമുഭ്രൂഷണം സുകവിതാ
യദ്യാസ്തിരാജ്ജേനകിം.
ക്ഷാന്തിശ്ചേല്‍ കവചേന കിം കിമരിവക്രോധാ—
ബ്ധിചേല്‍ ദേഹിനാം
ജ്ഞാതിശ്ചേനനലേനകിം യദി സുഹൃദ്
ദിവ്യൗഷധിഃ കിംഫലം
സത്യം ചേല്‍ തപസാ ച കിം ച വിദ്യാ
യദ്യസ്തിതീര്‍ത്ഥനകിം
ലജ്ജാചേല്‍കിമുഭ്രൂഷണം

..............................

കൂടെക്കിളച്ചാല്‍ മുട്ടവിട്ടിരിക്കാം.
വരമ്പത്തിരുന്നാല്‍ വീട്ടിലുമിരിക്കാം
മിണ്ടാതെ വീട്ടിലിരുന്നാനിത്യം
വീട്ടിലിരുന്നാല്‍ തോട്ടിലുമാകാ

അഹിംസാ:—അന്യ മനസ്സിനെ വിമ്മിഷ്ടപ്പെടുത്തരുത്; കൊല്ലരുത്. ബന്ധുക്കളെ ഉപദ്രവിക്കരുത്. പട്ടിണിയിടരുത്. സത്യം പറയണം.

അക്രോധം=കോപത്തെ ഉപേക്ഷിക്കണം. ത്യാഗം=ദൈന്യത പിടിച്ചവരെ അറിഞ്ഞിട്ടു പിശപ്പിന്ന് അന്നം കൊടുക്കണം.

ദാനം:—എടുത്തിരുന്നതിനെ വിട്ടുകൊടുക്കുക. കുശുമ്പു ഇല്ലാതെ ഇരിക്കുക.

കാണുമ്പോൾ ഒന്നും കാണാത്തപ്പോൾ മററൊന്നും പറയുന്നതു് പിശുനത.

പെട്ടെന്നു് കോപം വരരുത്. പിന്നെ നമ്മുടെ കർത്തവ്യങ്ങൾ എന്തെല്ലാം.

ദാക്ഷിണ്യം സ്വജനേ ദയാപരിജനേ
ശാഠ്യംസദാദുർജ്ജനെ
പ്രീതിസാധുജനേനയൊ നൃപജനേ
വിദ്വൽജ്ജനെ ചാർജ്ജവം,
ശൌര്യം ശത്രുജനേ ക്ഷമാഗുരുജനേ
കാന്താജനേ ധൃഷ്ടതാ
യേചൈ.വം പുരുഷാകലാസുകുശലാ
നൈവേഷ്വലോകസ്ഥിതി.
ലോഭശ്ചേദഗുണേനകിംപിശുനതാ
യാദൈപസ്തികം വാതകൈ
സൗജന്യം യദികിംബലേന മഹിമാ
യദ്യസ്തികിംമണ്ഡനേ
സത്യംചേൽതപസാ ച കിം ശുചിമനേ,
യദ്യസ്തിതീർത്ഥേനകിം
സദ്വിദ്യായദികിം ധനൈരപയ—
ശായദ്യസ്തികിംമൃത്യുനഃ

വാഞ്ഛാസജ്ജനസംഗമേ പ്രീതിഗ്ഗുരൌ
നമ്രതാ വിദ്യായാം
വ്യസനം സ്വയോഷിതിരതി
ലോകാപവാദാൽ ഭയം
ഭക്തിശ്ശൂലിനി ശക്തിരാത്മദമനേ
സംസർഗ്ഗമുക്തിഃഖലൈഃ
രേതേയേഷു വസന്തി നിമ്മലഗുണാ
തേഭ്യോ മഹേഭ്യോ നമഃ.

പാപം തീരുന്നതിനു് ഉത്സവങ്ങൾ നടത്തണം. എങ്ങനെയെന്നാൽ—

ആചാര്യ്യതപസാമ്നായ യമേന നിയമേന ച
ഉത്സവേനാന്നദാനേന സാന്നിദ്ധ്യം വദ്ധതേവിഭോ.
നൃത്തം പ്രദക്ഷിണം നാമസങ്കീർത്തനം
അച്ചനം സല്ക്കഥാപാരായണം തഥാ

യോഗ്യന്മാരെയും സാധുക്കളെയും അന്നാദികളെക്കൊണ്ടും സൽക്കഥാശ്രവണാദികളെക്കൊണ്ടും പൂജിക്കണം. ആനന്ദമഗ്നരാകുകയാണു് ധമ്മലക്ഷണം.

ധർമ്മലക്ഷണം. ഗുണദോഷവാക്യം.

ജ്ഞാനപ്പാന, ഗാരുഡപുരാണം, ഭഗവൽഗീത, ഭാഗവതം 15–ാം അദ്ധ്യായം, ഗോപികാഗീതം, ഭജഗോവിന്ദം മുതപത്തു് വിശ്വരൂപം പ്രത്യക്ഷമാകുന്നു. ഇപ്രകാരം എല്ലാം വിശ്വസിച്ച മന്ത്രങ്ങൾ, ജപിക്കയും പുരാണം ഗീതാസ്തോത്രം ഇവ പാഠങ്ങൾ ചെയ്യുകയും കർമ്മങ്ങൾ ചെയ്കയും കർമ്മവിപാകം ചെയ്കയും ദാനഹോമാദികൾ പൂജകൾ ഇവകൊണ്ടു് അടുത്തകാലത്തു് ദൃഷ്ടാന്തം കണ്ടിട്ടുള്ളവർ ആരെങ്കിലും ഉണ്ടോ? ഉണ്ടു്, കൊല്ലത്തു് ബാങ്കു മാനേജർ പൊന്നയ്യാപിള്ളക്കു ലക്ഷത്തിൽപതിനായിരം രൂപാ കടത്തോടെ 18–ാം വയസ്സിൽ മൂപ്പുകിട്ടി. അ

സമയം 41 ദിവസം ഈശ്വരസേവാ ദേവീപൂജാ മുതലായവചെയ്തു. സകലകടവും തീൻ 25000 രൂപാ മിച്ചവും ആലപ്പുഴവച്ചുതീത്തു കൊല്ലത്തുവന്നു ബാങ്കുതുടങ്ങി. അദ്ദേഹം കാലഹരണം വന്നവക്കു സത്യംവിചാരിച്ചു 10000 രൂപാ കൊടുത്തു വാക്കുമാത്രം പറഞ്ഞ വസ്തുവിനു 10000 രൂപാ കൂടുതൽ കൊടുക്കാമെന്നു് പറഞ്ഞിട്ടു് അയാറം സത്യത്തിനുവേണ്ടി ഉപേക്ഷിച്ചു.

സന്താനം കുറവായി വന്നപ്പോറം തിലഹവനം നടത്തി സന്താനം ഉണ്ടായി. കുളക്കട പണ്ടാരത്തിൽ നിന്നും ഇതുപോലെ ചെയ്തു ഫലം ഉണ്ടായി. കമുകറ കൊച്ചുപിള്ളയ്ക്കു്, കുന്നിൽ മീനാട്ടു കൃഷ്ണപിള്ളയ്ക്കു്, തുകലശ്ശേരി ൨രങ്ങാട്ടു് കഞ്ഞുഴ ഇടയ്ക്കാട്ടില്ലത്തു് കുമരങ്കരി അരീക്കരഇല്ലത്തു് രണ്ടുകണ്ണും കാണാതിരുന്നതിനാൽ മൂന്നുദിവസത്തെ കമ്മംകൊണ്ടു് ഇന്നും കണ്ണുകാണുന്നുണ്ടു്.

പടിഞ്ഞാറെമനയ്ക്കൽ ശ്രീനിവാസൻപോററിവക്കീൽ അവർകറംക്കും ഭ്രതക്കുളത്തു നീലമന തന്ത്രി ശംഭുനമ്പൂതിരിക്കും ക്ഷേത്രംപണിനടത്തി പ്രതിഷ്ഠാകമ്മം നിവ്വഹിച്ചതിനുശേഷമാണു് സന്താനലാഭമുണ്ടായതു്.

ഗുരുവായൂർ സമീപം താഴക്കുളത്തുമനയ്ക്കൽ നമ്പൂതിരിക്കു് 24 രക്ഷസ്സും 96 ബാധകളും കൂടിയ ഒരു പെൺകിടാവിനെ ഒരുമാസം സ്നാനപാനാശനാദിയെന്യേ ഇരുന്നിട്ടു 41 ദിവസത്തെ കമ്മംകൊണ്ടു് ബാധകറം എല്ലാം മാറി. 17 ദിവസംകൊണ്ടു് ഒരുനേരം കാപ്പിയും പലഹാരവും, അഹാരവും പിന്നെ 11 ദിവസംകൊണ്ടു് ദിനസരി ശരിയായും വന്നു. പിന്നീട്ട 20-ാമത്തെ വയസ്സിൽ വിവാഹവും മംഗളമായി നടന്നു. ഇതുപോലെ ദൃഷ്ടാന്തമായിട്ടു് അനേകമുണ്ടു് കണക്കാക്കാൻ. ഇതെല്ലാംതന്നെ ടി തന്ത്രിനമ്പൂതിരിയുടെ അനുഭവം മാത്രമാണു്. അതി

നാൽ കമ്മവിധിയനുസരിച്ചു കമ്മങ്ങൾ തന്ത്രവിധിപ്രകാരം ഹോമം, പൂജ മുതലായതും നടത്തേണ്ടതാണു്.

ഇനിയും ഗുരുത്വം, സദാചാരം......ഇവയില്ലാതെ ദുഷ്ടപ്രവൃത്തി ഈശ്വരനില്ലെന്നു പറയുക വേദം പുരാണം കമ്മം ഭക്തി ധമ്മം ഇവയെ നിന്ദിക്കായും അനുഷ്ഠിക്കാതിരിക്കയും ചെയ്യുന്നവക്കു് ധമ്മദൈവ പരദേവതാപിതൃക്കൾ. സപ്പങ്ങൾ കാവുകൾ ഇവരെ പൂജിക്കാതെയും ബിംബങ്ങൾക്ക സ്ഥാനങ്ങൾ ഇല്ലാതെയും ധനം, ഭൂമി, നിലവറ, പുരയിടം ഇവയില്ലാതെ യാചിച്ചും പട്ടിണികിടന്നും മഹാരോഗിയായും സങ്കടങ്ങൾ പലപ്രകാരേണ അവർ അനുഭവിക്കുന്നു. ദൃഷ്ടാന്തമായിട്ടു കോടിക്കണക്കിനു ഇന്നും ഭൂമിയിൽ കാണുന്നുണ്ടു്. ബ്രാഹ്മണർ, വൈശ്യർ, ക്ഷത്രിയർ മുതലായ മററു സകല മനുഷ്യരിലും ഇന്നുകാണുന്നുണ്ടു്. എല്ലാത്തിനും കാരണം കഴിഞ്ഞജന്മത്തിലും ഈ ജന്മത്തിലും ചെയ്ത കമ്മമാണു് അനുഭവിക്കുന്നതു്. അതിനു പുണ്യപാപങ്ങളെ വിവരിക്കുന്ന ഗാരുഡപുരാണം പ്രേതചൂഡാമണി ഇത്യാദികളിൽ വിവരിക്കുന്നുണ്ടു്. അവയെല്ലാം പിന്നാലെ ചേക്കുന്നതാണു്.

പുണ്യകമ്മം ചെയ്യാനുള്ള ദിവസങ്ങൾ.

ദുദ്ദിനം ഏതു്?

യദ്ദിനംഹരിസല്ലാപ കഥാപീയൂഷവജ്ജിതം
തദ്ദിനംദുദ്ദിനംമന്യേ മേഘച്ഛന്നേശദുദ്ദിനം

ആപത്തിങ്കൽ ആരെ സേവിക്കണം.

ആപദി കിം കരണീയം?

സ്മരണീയം ചരണയുഗളമംബായാ
തൽസ്മരണംകിംകുരുതേബ്രഹ്മാദീനപികിംകരീകുരുതേ

സ്നാനം എവിടെയെല്ലാം കൊള്ളാം. പുണ്യതീൎത്ഥങ്ങളിലും വാരാണസി, കാവേരി, ഗംഗാ, സേതുനദി പുണ്യസ്ഥലം. ചിറ, കുളം, തോട്ട് ഈ സ്ഥലങ്ങളിൽ ചെയ്യണം.

മനസ്സിൽ ഇരിക്കുന്നതുപോലെ കാണുന്നു. മഞ്ഞക്കാമിലരോഗി നോക്കിയാൽ എല്ലാം മഞ്ഞളിച്ചുതന്നെയിരിക്കും.

വിദ്വാനേവ വിജാനാതി വിദ്വജ്ജനപരിശ്രമം
നഹി വന്ധ്യാവിജാനാതി ഗുൎവ്വീംപ്രസവവേദനാം.

ലക്ഷ്യംലക്ഷതിലക്ഷണേന മഹതാ-
പൂൎണ്ണേന്ദുനാഭാനുനാ
പൂൎവ്വാദക്ഷിണപശ്ചിമോത്തമദിശാം
ഷട്ത്രിദ്വിമാസ്യേകതഃ
രന്ധ്രം പശ്യതി മദ്ധ്യതോ ദശദിനം
ധൂമാകുലം പഞ്ചമം.
ജ്വാലാപശ്യതി തദ്ദിനേ ച മരണം
കാലേന വിജ്ഞായതെ.

മിതം ഭുക്ത്വാശതം ജപ്ത്വാ
ഗത്വാശതപദം ശനൈഃ
വാമഭാഗേ ശയാനസ്യ
ഭിഷഗ്ഭിഃ കിം പ്രയോജനം.

അതീതകാൎയ്യാതിശയേന കിം സ്യാൽ
അശേഷവിദ്വജ്ജനഗൎഹിതേന

കഴിഞ്ഞകാൎയ്യം പിന്നെപ്പറഞ്ഞാൽ എന്തുഫലം?

യജതാം പാണ്ഡവഃസ്വൎഗ്ഗം
മഹത്വിന്ദ്രസ്തപസ്വിനഃ
വയംവിനാമദ്വിഷതാം
സൎവ്വേ സ്വാൎത്ഥം സമീഹതേ.

വജ്രശൃംഭസ്യ യജ്ഞസ്യ
മഹിഷീ ശത ദക്ഷിണാ
മയാപ്യൃദ്ധം തവാപ്യൃദ്ധം
മാ വിഘ്നം കുരു പണ്ഡിതം
യദൃഛരാലാഭ സന്തുഷ്ട ദ്വന്ദാതീതേ, വിമത്സരഃ
അതിപരിചയാദനാരതം ഭവതി.

ജരൽക്കാരൊ ജരൽകാരൊ
സമുൽപന്നോ വിധായകഃ
അസ്തിതിസത്യസന്ധാനൊ
പന്നഗേഭ്യശ്ച രക്ഷതു

അപ സപ്പ് സപ്പ് ഭദ്രം തേ ദൂരം ഗഛരഭുജംഗമഃ
ജനമേജയസ്യ യജ്ഞാന്തേ
ആസ്തികൃവചനം സ്മരേൽ

ഈ ശ്ലോകം വിധിപ്രകാരം സിദ്ധിവരുത്തി 20 ഉരു ചൊല്ലിക്കൊണ്ടു് രാത്രിയോ പകലോ ഗമിച്ചാൽ സപ്പ ഭയം ഉണ്ടാകയില്ല. ഗ്രഹണസമയത്തു് ഇരുമ്പുമോതിരം ഉണ്ടാക്കിയിട്ടാലും ഈ ഭയം വേണ്ട. കീരിക്കിഴങ്ങു് ഇരുന്നാലും ടി ഭയം വേണ്ട. തൃക്ഷരി മുതലായ മന്ത്രം ഗ്രഹണസമയത്തു് സിദ്ധിവരുത്തിയാലും കൊള്ളാം.

വിപ്രാസ്മിൻ നഗരേ മഹാൻ കഥയതോ
സാല ദ്രുമാണാം ഗണ
കോദാതാരജകോ ദദാതി വസനം
പ്രാതർ ഗൃഹിത്വാ നിശി.

കോവിദ്വാൻ പരവിത്തവഞ്ചനവിധ
സർവ്വേപിവിദ്വജ്ജനഃ
തസ്മാൽ ജീവസിഹേ സഖേ വിഷമഹ്വ—
ന്ന്യായേന ജീവാമ്യഹം.

ഏതെല്ലാം നമുക്ക് നല്ലതു്? സ്വന്ത പ്രയത്നംകൊണ്ടു കൃഷിചെയ്തും ന്യായമായും അല്പമായും ഉള്ള ലാഭത്തോടുകൂടിയ കച്ചവടംചെയ്തും പരോപദ്രവം ഇല്ലാതെ വ്യവസായംചെയ്തും മററൊരുത്തൎക്കും കൊടുക്കാമെന്നു പറഞ്ഞു സമ്മതിച്ച വാക്കുമാറിപ്പറയാതെ ഇരിക്കയും പിന്നീടു സന്തോഷത്തിനു കൂടുതൽ എന്തെങ്കിലുംകൂടി കൊടുത്തും പണക്കാരുടെ അവസ്ഥയനുസരിച്ചു് പതിവുകണക്കുള്ള ഫീസും ഭക്ഷണ ദക്ഷിണയും കാലാകാലങ്ങളിൽ മൃഷ്ടാന്നവും സംതൃപ്തിയും കൊടുക്കുന്നു. കൃഷിയോ വ്യവസായമോ ജോലിയോ ചെയ്യാതെ വിളവും ലാഭവും ഗുണവും സുഖവും യശസ്സും ധനസമൃദ്ധിയും സിദ്ധിച്ചുവരികയും ചെയ്യും. പണിക്കാരുടെ അവസ്ഥയനുസരിച്ചു പതിവുകണക്കുള്ള ഫീസും കൊടുത്തുവരുന്നു. ആരെങ്കിലും അന്യചിന്തകൂടാതെ ഭഗവാനെ സേവിക്കുന്നവൎക്കു സകല യോഗക്ഷേമങ്ങളും കൊടുക്കുന്നു,

അനന്യാഃചിന്തയന്തോമാം യേ ജനാഃപൎയ്യുപാസതേ
തേഷാംനിത്യാഭിയുക്താനാം യോഗക്ഷേമം വഹാമ്യഹം.

ആത്മവൽസൎവ്വഭൂതാനി

മനുഷ്യൎക്കു പാപം ഉണ്ടാകാൻ ഉള്ള കാരണങ്ങളെന്തെല്ലാം.

പൗരോഹിത്യം രജനി ചരിതം ഗ്രാമണിത്വം നിയോഗം
മഠാപത്യം ഹ്യനൃതവചനം സാക്ഷീവാദഃപരാന്നം
ബ്രഹ്മദ്വേഷഃഖലജനരതിഃപ്രാണിനാം നിൎദ്ദയത്വം
മാഭൂദേവം മമ പശുപതേ ജന്മജന്മാന്തരേഷു.

ബ്രഹ്മദ്വേഷംകൊണ്ടും മററും കുലദൈവം എവിടെയിരിക്കുന്നു.

നഃ വിഷന്തുവിഷം മന്യേ ബ്രഹ്മസ്വം വിഷമുച്യതേ.
വിഷമേകാകിനം ഹന്തി ബ്രഹ്മസ്വം പുത്രപൗത്രകം.

പിന്നെയും ദേവസ്വം, സാധുദ്രവ്യം പിടിച്ചുപറി ക്കുന്നതു് അവനും അവൻെറ സന്താനങ്ങൾക്കും അനുഭ വിക്കുവാൻ സാധിക്കയില്ല. ഇതു് ഒന്നും ആരു് എടുത്താ ലും അതു് അവനും അവൻെറ സന്താനങ്ങൾക്കും അനുഭ വിക്കുവാൻ സാധിക്കുകയില്ല. അനേകം ദൃഷ്ടാന്തങ്ങളുണ്ടു്! എന്നു മാത്രമല്ല ആ മുതൽ മുഴുവനും അതിൻെറ കണക്കി ലുള്ള ലാഭത്തോടുകൂടി എന്തു ന്യായംകൊണ്ടെങ്കിലും കൊ ടുക്കുന്നതുവരെ ഇവൻ കടക്കാരനായിത്തീരും.
കണക്കു്:—

ഋണപഞ്ചദശോചോരെ
രാജാനാമേക വിംശതി
അഗ്നിർജല സഹസ്രാണി
അനന്തം ബ്രാഹ്മണേഷ്വപി.

ദേവാലയങ്ങളിലും സർപ്പാലയങ്ങളിലും മററു് ഏതെ ങ്കിലും അവനവൻ ചെയ്യേണ്ടതായ കൃത്യങ്ങൾ ചെയ്യാ ഞ്ഞാൽ അതിനു് എന്താണു് എളുപ്പത്തിൽ പ്രതിവിധി കൊണ്ടു് അപരാധങ്ങൾ തീൎന്നു് ആ ദൈവങ്ങൾ പ്രസാ ദിക്കുനുള്ള എളുപ്പമാർഗ്ഗം?

ഉദാഹരണം:—

ദശാപരാധം തോയേന ക്ഷീരേണ ശതനാശനം
സഹസ്രം ദധിനാചൈവ അയുതം ഘൃതമേവച
ലക്ഷംവിക്ഷുരസം ചൈവ ദശലക്ഷം മധുസ്തദാ
കോടിസ്തുനാളികേരേണ ഗന്ധതോയൈരനന്തകം
പഞ്ചാമൃതം പഞ്ചഗവ്യം തൈലാദിലകുചം തഥാ
സുഗന്ധദ്രവ്യപുഷ്പാണി അഭിഷേകം വിധീയതേ

അവരെ ദൈവത്തേപ്പോലെ പൂജിക്കണം. അവർ സൃഷ്ടികൎത്താക്കന്മാരാകുന്നു.

അന്യാത്ത്വാവന്തദീയം പ്രതിസമയേ
ദൂർവാര ശൂലവ്യഥാ നൈരൂപ്യം
തനുശോഷണം മലമയിശയ്യാച സംവത്സരീ.
ഏതസ്യാവിനഗർഭ ഭാരഭരണക്ലേശ
വ്യയസ്യക്ഷമോ നേതും നിഷ്കൃതി-
മുന്നതോചിതനയഃസ്തസ്യൈജനിന്യൈനമഃ.

നാം പ്രായമായാൽ പ്രായമായവക്ക് ശുശ്രൂഷാദി വണക്കങ്ങൾ ചെയ്യുകയും കാലത്തേ വന്ദിക്കയും ചെയ്യണം.

ഭഗവൽഗീതാ കിഞ്ചിദധീനാ
ഗംഗാജലലവ കണികാപീത,
സകൃദപിയേന മുരാരിസമച്ചാം
ക്രിയതേ തസ്യയമോപിനചച്ചാം!

ഉദിച്ചിട്ട അസ്തമിക്കുമ്പോൾ പകലങ്ങു കഴിഞ്ഞു പോകും. അതിനകത്തു പുണ്യം സമ്പാദിക്കണം. ജനിച്ചാൽ മനുഷ്യൻ വെറുതേ ജന്മം കളയരുതു്. ജന്മസാഫല്യമുണ്ടാകുന്നതിനു വേണ്ട പ്രവൃത്തികൾ ചെയ്യണം.

യോഗരതോവാ ഭോഗരതോവാ സംഗരതോവാ
സംഗവിഹീനോ യസ്യ ബ്രഹ്മണിരമതേ തചിത്തം
നന്ദതി നന്ദതി നന്ദത്യേവ വാസുദേവഃ

നഃ വാസുദേവാൽ പരമസ്തിമംഗളം
നഃ വാസുദേവാൽ പരമസ്തിപാവനം.
നഃ വാസുദേവാൽ പരമസ്തി ദൈവതം
തം വാസുദേവം പ്രണത നസീദതി.

കൊട്ടക്കാത്തമുതൽ

എത്ര കൊടുത്താലും തീരത്തില്ല.

ഋണെ പഞ്ചദശോ ഘോരേരാജാനാമേകവിംശതി
അഗ്നിജല സഹസ്രാണി അനന്തം ബ്രാഹ്മണേഷ്വപി—

7 മുതൽ ഉള്ള പദ്യങ്ങളുടെ സാരം അക്കം മുറയ്ക്കു് എഴുതുന്നു.

നാരായണായെന്നു ഒന്നു ജപിച്ചാൽ പാപങ്ങൾ തീരും വിശപ്പുപോകും മനസ്സിലുള്ള ദുഃഖങ്ങൾ തീരും നാക്കിനു് സംസാരിക്കാൻ തടസ്സങ്ങൾ ഇല്ലാതാകും. അവസാനകാലത്തിൽ മനസ്സിൽ ഭഗവാനെ കാണാൻ കഴിയുകയും ചെയ്യും.

ശുഭം.

---

## പദ്യങ്ങളുടെ സാരം.

ഊൎദ്ധ്വമൂലം......; ഇതിൽ ഒരു മനുഷ്യനേയും വിരാൾപുരുഷനേയും ഒരു അരയാലിനോട്ട് ഉപമിക്കുന്നു. ഈ അരയാലിൻെറ ചുവട്ട് മുകളിലായിട്ടും ശാഖകൾ കീഴ്പ്പോട്ടായിട്ടും ആണ്. ഈ വൃക്ഷത്തിൻെറ ഇലകൾ ഛന്ദസ്സുകളാണ്. ഈ വൃക്ഷത്തെ വേണ്ടവിധത്തിൽ അറിയുന്നത്ത് ആരാണോ അയാളാണ് വേദജ്ഞൻ.

ഈ വൃക്ഷം ശാഖോപശാഖകളോട്ടുകൂടി സത്വരജസ്തമോഗുണങ്ങളാകുന്ന വളം ചേരുകയാൽ വിഷയമാകുന്ന തളിരുകളോട്ടുകൂടി നല്ലവണ്ണം തഴച്ചു വളരുന്നു. കൎമ്മങ്ങളാകുന്ന വേരുകൾ ഈ വൃക്ഷത്തെ ഈ പ്രപഞ്ചത്തോട്ടു ബന്ധിച്ചിരിക്കുന്നു. അതായത്ത് ഓരോ മനുഷ്യനും അവനവൻ ചെയ്യുന്ന പ്രവൃത്തികളുടെ ഗുണദോഷഫലങ്ങൾ അനുഭവിക്കുന്നതിനായി വീണ്ടും വീണ്ടും ഭൂമിയിങ്കൽ വന്നു ജനിക്കുന്നു.

മനുഷ്യൻ ഏതു രൂപത്തിൽ ജനിക്കുന്നു? അന്നത്തിൽനിന്നും ജീവികൾ ഉണ്ടാകുന്നു. അന്നം വൎഷം നിമിത്തം ഉണ്ടാകുന്നു. വർഷം ഈശ്വരസേവ മുതലായ യാഗാദികർമ്മങ്ങൾമൂലം ഉംണ്ടാകുന്നു. ഓരോ കർമ്മങ്ങൾ—പൂജകൾ, ഹോമങ്ങൾ, ഇത്യാദികളാകുന്നു. ഈ കർമ്മങ്ങളാകട്ടെ ബ്രഹ്മത്തിൽനിന്നും ഉണ്ടാകുന്നു. ഈ ബ്രഹ്മം നാശരഹിതമാകുന്നു.

സാക്ഷാൽ ഭഗവാൻ ജഠരാഗ്നിയായിത്തീൎന്നിട്ട് പഞ്ചപ്രാണവായുക്കളോട്ടുചേൎന്ന് ജീവജാലങ്ങളുടെ ആഹാരം പചിക്കുന്നു.

ആദികാരണഭൂതനായ ശ്രീമന്നാരായണസ്വാമി ക്കായി നമസ്കരിക്കുന്നു.

മനുഷ്യൎക്ക മററു ജന്തുക്കളെ അപേക്ഷിച്ചു് ബുദ്ധി ഗുണംഎന്നൊരവസ്ഥയാണു്. അതായതു് വിശേഷ ബുദ്ധി എന്നോ സാമാന്യബുദ്ധി എന്നോ പറയുന്നു. ഇതുമൂലം മനുഷ്യൎക്ക കൃത്യാകൃത്യവിവേചനവും വക തിരിവും ഗുണദോഷജ്ഞാനവും ഉണ്ടാകുന്നു. ബുദ്ധി ഗുണംസിദ്ധിച്ച മനുഷ്യൻ സകല പ്രവൃത്തികളും ഈശ്വരാൎപ്പണബുദ്ധ്യാചെയ്യുന്നു. ബുദ്ധിഗുണമുള്ള യാൾ ശരീരംകൊണ്ടും വാക്കുകൊണ്ടും ബുദ്ധികൊ ണ്ടും ചെയ്യുന്ന കൎമ്മങ്ങൾ നാരായണനായിക്കൊ ണ്ടു് സമൎപ്പിക്കുന്നു.

7–ം 8–ം, 9–ം പദ്യങ്ങൾക്കു് അവിടവിടങ്ങളിൽ വ്യാഖ്യനം കൊടുത്തിട്ടുണ്ടു്.

പകൽ. സന്ധ്യ, രാത്രി, പ്രഭാതം എന്നിങ്ങനെ ദിവസങ്ങളും ശിശിരം, വസന്തം, എന്നിങ്ങനെയു ള്ള ഋതുക്കളിൽകൂടെ വൎഷങ്ങളും കടന്നുപോകുന്നു. ഇപ്രകാരം കാലം ക്രീഡിക്കുമ്പോൾ ആയുസ്സു കുറ യുന്നു എന്നുള്ള വസ്തുത മനുഷ്യൻ എപ്പോഴും ചിന്തിക്കണം.

ബാല്യത്തിൽ കളിയിൽ ഉത്സാഹമായി നടക്കുന്നു. യൗവനത്തിൽ അനുരൂപയായ യുവതിയോടുകൂടി ഗൃഹസ്ഥാശ്രമധൎമ്മം പരിപാലിക്കുന്നു. വാൎദ്ധക്യ കാലത്തു് കഴിഞ്ഞ കാലങ്ങളെക്കുറിച്ചു് ചിന്താമ ഗ്നനായിക്കഴിയുന്നു. ഈശ്വരഭജനത്തിനു സമയം ലഭിക്കുന്നില്ല. ഈശ്വരഭജനം മാററിവയ്ക്കാതെ അനു ദിനം നടത്തണമെന്നു താല്പൎയ്യം.

ലോകത്തിൽ മനുഷ്യരെ പല വേഷങ്ങളിലും കാണുന്നുണ്ടു്. ജഡാവല്ക്കലധാരികളായും, തല മുണ്ഡനംചെയ്തവരായും, തലമുടി ധാരാളം വളർത്തിയിട്ടുള്ളവരായും കാഷായവസ്ത്രം ധരിച്ചവരായും ഇങ്ങനെ പല വേഷങ്ങളിലും സന്യാസി എന്ന നാമധേയത്തോടുകൂടി നടക്കുന്നുണ്ടു്. അവർ എല്ലാം യഥാൎത്ഥ ഭക്തന്മാരോ ജ്ഞാനികളോ അല്ല. അവരിലും ജ്ഞാനികൾ കണ്ടേക്കാം. അധികം ആളുകളും വെറും ഉദരപൂരണത്തിനുവേണ്ടിമാത്രം ഈ വേഷംകെട്ടി സഞ്ചരിക്കുന്നവരാണു്.

സാക്ഷാൽ ജഗല്പിതാവായ നാരായണൻെറ നാമങ്ങൾ ഭക്ത്യാ ജപിച്ചാൽ ആ മനുഷ്യനുള്ള പാപം മുഴുവൻ തീരുകയും വിശപ്പു് ദാഹം മുതലായവ കുറയുകയും ഏതുപ്രകാരമുള്ള ദുഃഖമായാലും തീരുകയും സംസാരിക്കാൻ കഴിയാത്തവൎക്കു് സംസാരിക്കാൻ സാധിക്കുകയും അവസാനം ഭഗവൽപാദത്തിൽ ചേരാൻ ഇടവരുകയും ചെയ്യുന്നു.

ഭാഗവതമൂലം സപ്താഹമായി ശ്രവണം ചെയ്യുന്നവൎക്കു് ദാരിദ്ര്യദുഃഖം തീൎന്നു് വേണ്ട സമ്പത്തുണ്ടാകുകയും മനോദുഃഖങ്ങൾ തീരുകയും സകല രോഗങ്ങളും ശമിക്കുന്നതും ശരീരവും കുടുംബവും ക്ഷയിച്ചു പോകുന്നവൎക്കു പുഷ്ടി വരുന്നതും പ്രപഞ്ചത്തിങ്കൽ മനുഷ്യൎക്കു് ഏതേതു അനുഗ്രഹങ്ങൾ സാധിക്കണമെന്നു വിചാരിക്കുന്നുവോ അവയെല്ലാം സാധിക്കുന്നതും ഭൂതപ്രേതപിശാചുക്കളുടെ ഉപദ്രവത്തിൽ നിന്നും മോചനം ലഭിക്കുന്നതും സംസാരസാഗരത്തിൽനിന്നു് കരകയററി രക്ഷിച്ചുകൊള്ളാമെന്നും ഭാഗവതരൂപമായ മൂൎത്തി സധൈര്യം പറഞ്ഞിട്ടുണ്ടു്.

ശ്രീകൃഷ്ണഭഗവാനും ബലരാമനുംകൂടി കംസവധത്തിനായി ധനുര്യാഗശാലയിൽ മല്ലരംഗത്തേക്ക പ്രവേശിച്ചപ്പോൾ അവിടെ ഉണ്ടായിരുന്ന സകല ജനങ്ങൾക്കും ഭഗവാനെ കണ്ടിട്ട് ഓരോപ്രകാരംതോന്നി. മല്ലന്മാക്ക് ഇടിത്തീയായും സാധാരണ മനുഷ്യക്ക് അതികോമളരൂപരായ രണ്ടു രാജകുമാരന്മാരെപ്പോലെയും സ്ത്രീകൾക്ക കാമദേവനായും ഗോപാലന്മാക്ക് ഇഷ്ടസഖിയായും ദുഷ്ടരാജാക്കന്മാക്ക് അവരെ ജയിക്കാൻ വന്നതായ ശത്രുരാജാവെന്നതുപോലെയും ദേവകീവസുദേവക്കും യശോദാനന്ദഗോപക്കും അവരുടെ പുത്രന്മാരെന്നപോലെയും കംസനു കാലനെന്നപോലെയും വിദ്വാന്മാർക്ക വിരാട്പുരുഷനായും യോഗികളായിരിക്കുന്നവക്ക് സാക്ഷാൽ ബ്രഹ്മതത്വമായും യാദവന്മാക്ക് തൻെറ രക്ഷകത്താവായും ജ്യേഷ്ഠനോടുകൂടി രംഗപ്രവേശം ചെയ്ത കൃഷ്ണനെ കാണപ്പെട്ടു.

നിത്യവും ഭഗവൽഗീതാപാരായണം ചെയ്യുകയും ആയിരം ഉരു നാമം ജപിക്കയും എല്ലാസമയത്തിങ്കലും മഹാവിഷ്ണുവിൻെറ രൂപത്തെ ധ്യാനിക്കയും സത്തുക്കളോടു വണക്കമായിട്ടു സംഭാഷണാദികൾ ചെയ്ത് വത്തിക്കയും സാധുക്കൾക്ക ധർമ്മം കൊടുക്കുകയും ചെയ്യേണ്ടതാണു്.

ലക്ഷ്മി, കുവളവനത്തിലും കടമ്പിൻപൂവിലും ഗംഗമുതലായ പുണ്യനദീതീർത്ഥങ്ങളിലും ആനയിലും വെളുത്ത കുതിരയിലും തേരു് മുതലായ വാഹനങ്ങളിലും ഗോപുരങ്ങളിലും വെൺകൊററക്കുടയിലും കൊടിമരത്തിലും വെൺചാമരങ്ങളിലും ശംഖിലും(പത്മവനം) താമരപ്പൊയ്കയിലും രാജകൊട്ടാരങ്ങളിലും കന്യകാസ്ത്രീകളിലും ഗോകുലം (പശുക്കൂട്ടം)ത്തിലും

അമ്പാടിയിലും ശൂരപുരുഷന്മാരിലും സത്യവാന്മാരിലും ലക്ഷണമൊത്ത ഗൃഹങ്ങളിലും വിഷ്ണുവിൻെറ മാർവിടത്തിലും സ്ഥിതിചെയ്യുന്നു.

അന്നദാനം ചെയ്യുന്നവക്ക് സകല തീൎത്ഥങ്ങളാടിയ ഫലവും സകല ദേവന്മാരെപ്പൂജിച്ചാലുള്ള ഫലവും സകല അഷ്ടൈശ്വൎയ്യങ്ങളും സിദ്ധിക്കുന്നു. ദേവന്മാർ, ബ്രാഹ്മണർ, ബന്ധുക്കൾ, ഇവൎക്കോ തനിക്കനുഭവത്തിനോ ചെലവാക്കാതെ വച്ചു സൂക്ഷിക്കുന്ന ധനങ്ങൾ വെള്ളംകൊണ്ടും അഗ്നികൊണ്ടും ശത്രുക്കളെക്കൊണ്ടും രാജാവിനെക്കൊണ്ടും കള്ളന്മാരെക്കൊണ്ടും നശിച്ചുപോകും.

ധനം ചെലവുസംഭവിക്കുന്നതു് മൂന്നുപ്രകാരം ആകുന്നു. 1) ദാനധൎമ്മാദിപുണ്യകൎമ്മങ്ങൾക്കായിക്കൊണ്ടു് (2) അവനവൻെറ സുഖത്തിനുവേണ്ടി ചെലവാക്കുക. (3) ദ്രവ്യം നശിച്ചുപോകുക. എന്നീ മൂന്നുവഴിയാണു് ഉള്ളതു്. യാതൊരുത്തൻ ദാനംചെയ്യാതെയും സ്വയം അനുഭവിക്കാതെയും വച്ചേക്കുന്ന ധനം താനെ നശിച്ചുപോകുന്നു.

അജ്ഞസ്സുഖമാരാധ്യ.—അറിവില്ലാത്തവനെ പറഞ്ഞു മനസ്സിലാക്കാൻ എളുപ്പമുണ്ടു്. അറിവുള്ളവനേ വളരെവേഗം മനസ്സിലാക്കാൻ സാധിക്കും. എന്നാൽ അല്പജ്ഞാനികളെ കാൎയ്യങ്ങൾ മനസ്സിലാക്കാൻ ബ്രഹ്മാവുതന്നെ വിചാരിച്ചാലും സാദ്ധ്യമല്ല. ഖലകൎണ്ണേസതാംവാക്യം – സംസ്കാരഹീനന്മാരോടു് നല്ല മാൎഗ്ഗങ്ങൾ പറഞ്ഞാൽ അവരുടെ ചെവിയിൽ കേറുമെന്നു (മനസ്സിലാകുമെന്നു) വരികിൽ കൊതുകിൻെറ മൂക്കിൻദ്വാരത്തിൽക്കൂടെ വലിയ കൊമ്പനാനകൾ കേറിപ്പോകും; സംശയമില്ല.

അൎത്ഥാ ഗൃഹേ—ഏതു രൂപത്തിലെങ്കിലും ധനമുണ്ടാക്കി സൂക്ഷിച്ചു വച്ചിരുന്നാൽ ജീവാവസാനത്തിങ്കൽ അതു വീട്ടിലിരിക്കുകയേയുള്ളു. ജീവൻപോയാൽ ദഹിപ്പിക്കുന്ന ശ്മശാനംവരെ പുത്രന്മാരോ ബന്ധുക്കളോ വന്നേക്കും. അവിടംമുതൽക്ക് അങ്ങോട്ട് ഈ ജീവനോടുകൂടിയിട്ട് പുണ്യങ്ങളും പാപങ്ങളും സഹായികളായിട്ടു കൂടെത്തന്നെ വരുന്നു.

ജന്മാന്തരകൃതം—ജന്മാന്തരത്തിൽച്ചെയ്തിട്ടുള്ള പാപങ്ങൾ രോഗരൂപേണ അടുത്തജന്മത്തിൽ ജനിക്കുന്നു. അതിന്റെ നിവാരണത്തിനായിട്ട് അതാതിനു വിധിച്ചിട്ടുള്ള ഔഷധങ്ങളെക്കൊണ്ടും രോഗത്തെ പകൎത്തി ദാനങ്ങളും സന്മന്ത്രാദികളുടെ ജപംകൊണ്ടും ഹോമംകൊണ്ടും ദേവന്മാരുടെ പൂജ അൎച്ച നാദികളെക്കൊണ്ടും ആ രോഗം ശമിക്കുന്നതാകുന്നു.

ഗതാനുഗതികോ—ഒരു തീൎത്ഥവാസി സേതുസ്നാനത്തിനായിട്ട് ചെന്ന സമയം അയാളുടെ ജലപാത്രം സൂക്ഷിക്കാനായി ഒരു മണൽക്കുനയുണ്ടാക്കി അതിൽ സ്ഥാപിച്ചശേഷം സ്നാനത്തിനായി ഒന്നാമതായി ചെന്നു. ആ സമയത്തിങ്കൽതന്നെ രണ്ടാമതായി ഒരാൾവന്നു. നല്ലപ്പോൾ ആയതിനാൽ മണൽക്കുനയുടെ സമീപത്തുതന്നെ ഒരു കുനകൂടി ഉണ്ടാക്കി അയാളും കുളിക്കുവാൻപോയി. അതിന്റെ ശേഷം മൂന്നാമതൊരാൾ സ്നാനത്തിനുവന്നു. അപ്പോൾ രണ്ടുപേർ സ്നാനം ചെയ്കയും രണ്ടു മണൽക്കുന അവിടെ കാണുകയുംചെയ്തു. അപ്പോൾ ഇങ്ങനെയാണ് തീൎത്ഥസ്നാനങ്ങൾക്കു വന്നാൽ ചെയ്യേണ്ടതെന്ന് അയാൾ വിചാരിച്ചു. അയാൾ മൂന്നാമതൊരു കുനയും ഉണ്ടാക്കി സ്നാനത്തിനായിപോയി.

പിന്നീട് അനേകം ജനങ്ങൾ വരികയും ഓരോരുത്തരും ഓരോ കുനയുണ്ടാക്കുകയും സ്നാനത്തിനു പോകുകയുംചെയ്തു. ഇത്രയും കഴിഞ്ഞപ്പോൾ ആദ്യം സ്നാനത്തിനായിപ്പോയ ആൾ വന്നു നോക്കിയപ്പോൾ കടപ്പുറം മുഴുവനും കുനകളെക്കൊണ്ടു നിറഞ്ഞിരിക്കുന്നു. അയാളുടെ ജലപാത്രം ഏതു കുനയിലാണെന്നറിയാതെ അയാൾ തിരികെപ്പോയി. പാത്രം നഷ്ടപ്പെട്ടതിനാൽ വളരെ സങ്കടപ്പെട്ടു തിരിച്ചുപോയി.

അഹന്യഹനി—ദിവസംതോറും ഓരോരുത്തർ മരിച്ചുപോകുന്നു. ശേഷമുള്ളവരാകട്ടെ അവക്ക് നിത്യമാണെന്നും മരിച്ചവൻെറ മുതലുകൂടി തട്ടിപ്പറിച്ച് ജീവിക്കാമെന്നും വിചാരിക്കുന്നു.

അഭയം സത്വ—ഒരു മനുഷ്യനായാൽ മററുള്ളവക്ക് സങ്കടാവസ്ഥ വരുമ്പോൾ പറഞ്ഞു സമാധാനപ്പെടുത്തണം. സാത്വികമായ വാക്കുകളെക്കൊണ്ടും ഭക്ഷണങ്ങളെക്കൊണ്ടും വിചാരംകൊണ്ടും കഴിഞ്ഞുകൂടണം. വഴിപോലെ മനഃശ്ശുദ്ധി കമ്മശ്ശുദ്ധി ഇത്രയും ഉണ്ടായിരിക്കണം. അറിവുണ്ടാകണം. യോഗാഭ്യാസത്തെ അനുഷ്ഠിക്കണം. ദാനധമ്മാദികളെ ചെയ്യണം. അടക്കത്തോടും സമാധാനത്തോടുംകൂടിയിരിക്കണം. യാഗാദികർമ്മങ്ങളെ ശക്തിക്കുതക്കവണ്ണം ചെയ്യണം. ഭഗവൽസ്വരൂപത്തെധ്യാനിക്കണം. വ്രതാദികളായ തപസ്സുകൾചെയ്യണം. അജ്ജവം. നേരേ വാ നേരേ പോ എന്ന ബുദ്ധിയും വണക്കവും ഉണ്ടായിരിക്കണം. മുൻകോപം അരുത്. അഹിംസ. ആക്കും താൻനിമിത്തം ദുഃഖം ഉണ്ടാകരുത്. സത്യമുണ്ടായിരിക്കണം. കോപമില്ലാതിരിക്ക

ണം. അന്യരുടെ ദോഷം ചിന്തിക്കാതിരിക്കണം. അന്യരുടെസുഖത്തിനായി സ്വന്തം സുഖംത്യജിക്കണം. എല്ലാ ഭൂതങ്ങളിലും(ജീവജാലങ്ങളിലും) ദയയോടും ക്ഷമയോടും കൂടിയിരിക്കണം.

കുചേലിനം ദന്തമല പ്രധാരിണം—കീറി മുഷിഞ്ഞ വസ്ത്രമുടുക്കുകയും, പല്ലുതേക്കാതിരിക്കയും എപ്പോഴും തിന്നുകൊണ്ടിരിക്കയും കഠിനവാക്കു പറകയും സൂര്യോദയത്തിങ്കലും സൂര്യാസ്തമയത്തിങ്കലും ഉറങ്ങുകയും ചെയ്യുന്ന ആൾ മഹാവിഷ്ണുതന്നെ ആയാലും മഹാലക്ഷ്മി ഉപേക്ഷിച്ചിട്ടുപോകും.

കേയൂരാണി—തോൾവള, മോതിരം, മുതലായ സ്വർണ്ണാഭരണങ്ങൾകൊണ്ടും ചന്ദ്രകാന്തക്കല്ലുകൊണ്ടു നിർമ്മിച്ച മാലകളെക്കൊണ്ടും സുഗന്ധതൈലാദി ലേപനസ്നാനാദികളെക്കൊണ്ടും ചന്ദനം മുതലായവ ദേഹത്തിൽ ലേപനം ചെയ്താലും സുഗന്ധപുഷ്പങ്ങൾ ധരിച്ചാലും തലമുടി നല്ലവണ്ണം ചീകിവച്ചാലും പുരുഷനെ അലംകരിക്കുന്നതു് വാക്കു് ഒന്നാകുന്നു. യാതൊന്നു സംസ്കരിക്കപ്പെട്ട വാക്കുണ്ടോ അതു് ഒന്നാണു് പുരുഷനെ അലംകരിക്കുന്നതു്. മനുഷ്യന്റെ ഭൂഷണം അതൊന്നാകുന്നു.

സർവ്വധർമ്മാൻ പരിത്യജ്യ—സർവ്വധർമ്മങ്ങളേയുംഉപേക്ഷിച്ചു് എന്നെത്തന്നെ ശരണം പ്രാപിക്കണം. ഞാൻ നിന്നെ സകലപാപങ്ങളിൽനിന്നും മോചിപ്പിക്കാം. എന്നാൽ യജ്ഞവും ദാനവും തപസ്സും ഒരിക്കലും ഉപേക്ഷിക്കരുതു്.

യാവനൊരുത്തൻ ധനവാനായാൽ അവൻ കുലശ്രേഷ്ഠനായും വലീയ വിദ്വാനായിട്ടും കീർത്തികേട്ട

വനായും പണ്ഡിതനായും വാചാലനായും സന്ധി പറയുന്നവനായും സുന്ദരനായും തീരുന്നു. എല്ലാ ഗുണങ്ങളും കാഞ്ചനത്തെ ആശ്രയിച്ചിക്കുന്നു.

"കസ്ത്വം കോഹം—ഈ ലോകത്തിലുള്ള പ്രപഞ്ചങ്ങളിൽ മനുഷ്യരുടെ വിചാരം ഇപ്രകാരം ചിന്തിക്കണം. നീയാരു്? ഞാനാരു്? എവിടെനിന്നും വന്നു. എവിടെ ജനിച്ചു. തൻെറ അച്ഛനമ്മമാരാരാകുന്നു. ഇങ്ങനെ വിചാരിച്ചാൽ ജ്ഞാനബുദ്ധികളായി പ്രപഞ്ചം സ്വപ്നതുല്യമായിത്തീരും.

മൂർഖോനഹി ദദാത്യത്ഥം—മൂർഖനായിരിക്കുന്ന മനുഷ്യൻ ദാരിദ്ര്യദുഃഖം വരുമെന്നു വിചാരിച്ചു് അത്ഥം ആക്കും കൊടുക്കുകയില്ല. നല്ലവൻ ദാരിദ്ര്യം വരുമെന്നു വിചാരിച്ചു ദാനം ചെയ്യുന്നു.

ദൈവാധീനം ജഗൽസവ്വം—ഈ ലോകംമുഴുവൻ ദൈവത്തിൻെറ അധീനത്തിലും ദൈവം മന്ത്രങ്ങൾക്കു് അധീനമായും മന്ത്രം ബ്രഹ്മജ്ഞാനികൾ (ബ്രാഹ്മണർ) ക്കധീനമായും ഇരിക്കുന്നു.

ജന്മനാജായതേജന്തു—ജന്മംകൊണ്ടു് ജന്തുവാകുന്നു. കമ്മംകൊണ്ടു് ദ്വിജനാകുന്നു. വേദംപഠിക്കുന്നതുമൂലം വിപ്രത്വവും ബ്രഹ്മത്തെ അറിയുന്നതുമൂലം ബ്രാഹ്മണ്യവും ഉണ്ടാകുന്നു.

യദ്ഭാവി—യാതൊന്നു ഭവിക്കാനുണ്ടോ അതു് ഭവിക്കട്ടെ. എത്രയും വേഗത്തിൽ സാധിക്കുന്നതു വളരെ പ്രയത്നം ചെയ്തേ സാധിക്കുകയുള്ളു. എത്രയും പ്രയത്നം കൂടാതെ സാധിക്കാവുന്നതു് വളരെ പ്രയത്നം ചെയ്തിട്ടും സാധിക്കാതെയും വരുന്നു.

എത്ര പ്രയത്നംചെയ്താലും ഭവിക്കാനില്ലാത്തതു് ഭവിക്കയില്ല. അതിനാൽ ദുഃഖിച്ചതുകൊണ്ടു് ഫലമില്ല. വിദ്വാനായവൻ ലോകം വിധിവശമാണെന്നു സമാധാനിക്കുന്നു.

യച്ചിന്തിതം—യാതൊന്നു വിചാരിക്കുന്നുവോ അ കാര്യം സാധിക്കാതെയും വിചാരിക്കാത്ത സംഗതി വന്നു സംഭവിക്കുകയും ചെയ്യുന്നു. പ്രഭാതകാലത്തു് ശ്രീരാമനു് പട്ടാഭിഷേകം ചെയ്യാമെന്നു നിശ്ചയിച്ചിരുന്ന സമയത്തിങ്കൽ ജടാവല്ക്കലം ധരിച്ചു് തപസ്വിയായി യാത്രപോവുകയാണു ചെയ്തതു്.

ദുരാചാരംചെയ്യുന്ന ആളുകളെ പരാശക്തിയായ ദേവി നശിപ്പിക്കുന്നു. സൽകമ്മങ്ങൾ ചെയ്യുന്നവനെ ദേവി രക്ഷിക്കുന്നു. എല്ലാവരും സുഖംവേണമെന്നു് ഇച്ഛിക്കുന്നു. എന്നാൽ എന്തുചെയ്താൽ സുഖം കിട്ടുമെന്നുള്ളതു് ആലോചിച്ചു് പ്രവത്തിക്കുന്നില്ല. പരോപകാരം ചെയ്താൽ പുണ്യവും ഉപദ്രവിക്കുന്നതു് പാപവും ആകുന്നു. സത്തുക്കൾ പരോപകാരത്തെ ചെയ്യുന്നു.

യോഗ്യന്മാർ പരോപകാരം ചെയ്യുന്നു. മനോഹരമായിരിക്കുന്ന ചന്ദനവൃക്ഷത്തിൻെറ ചുവട്ടിൽ സപ്പങ്ങൾ സുഖമാകുംവണ്ണം അധിവസിക്കുന്നു. ചെറുതായ കൊമ്പുകളിൽ പക്ഷികൾ അധിവസിക്കുന്നു. ശാഖകളിൽ കുരങ്ങന്മാർ അധിവസിക്കുന്നു. അതിൻെറ പുഷ്പങ്ങളുടെ തേൻ നുകൻകൊണ്ടു് വണ്ടുകൾ അധിവസിക്കുന്നു. ഇപ്രകാരം ഒരു ചന്ദനവൃക്ഷം പരോപകാരം ചെയ്യുന്നതിനാൽ മനുഷ്യരും ഇതുപോലെ വേണ്ടതാകുന്നു.

ഹംസാപത്മവനാശയാ—ഒരു വനത്തിലുള്ളതായ ഒരു മുള്ളിലവൃവൃക്ഷം വളൎന്ന് വലുതായിവന്നു. അതിൽ നിറച്ച് പൂക്കൾ, ഇലകളൊന്നും കൂടാതെ നിന്നു. പടൎന്ന വിസ്താരമായിട്ട് ശോഭയോടെ ചുവന്ന നിറത്തിലുള്ള പൂക്കളാൽ അലംകൃതമായ സമയത്ത് അനവധി അരയന്നങ്ങൾ ചെന്താമരപ്പൊയ്കയാണെന്നു വിചാരിച്ച സമീപത്ത് വരികയും അനവധി കുയിൽപക്ഷികൾ മാന്തളിരുകളാണെന്നു വിചാരിച്ച സമീപത്തു വരുകയും, വഴിപോക്കരായ അനവധി ജനങ്ങൾ പഴങ്ങളാണെന്ന് വിചാരിച്ചും അനവധികാക്കകളും കഴുകൻ പക്ഷികളും മാംസഖണ്ഡങ്ങളാണെന്നു വിചാരിച്ചും അനവധിവണ്ടുകൾ മധുവുള്ള പുഷ്പങ്ങളാണെന്ന് വിചാരിച്ചും അവരവരുടെ വിശപ്പടക്കിരക്ഷതേടുന്നതിന് തത്സമീപത്തുവന്നു ചേൎന്നു. ഇവരിൽ ഒരുത്തൎക്കുപോലും യാതൊരു ആഹാരമോ സുഖമോ സിദ്ധിച്ചില്ല. അതിനാൽ ഇതുപോലെ ധനവാന്മാരാണെന്നും ധൎമ്മിഷ്ഠന്മാരാണെന്നും സാധുജനങ്ങളെ രക്ഷിക്കുന്നവരാണെന്നും വിചാരിച്ച് വന്നവൎക്ക് യാതൊരു ഉപകാരവും ഉണ്ടായില്ല. ഇതുപോലെ ആൎക്കുംതന്നെ ബുദ്ധിതോന്നരുത്.

ധനവന്തമദാതാരം—ദാനംചെയ്യാത്ത ധനവാനേയും തപസ്സ് (വ്രതാനുഷ്ഠാനാദികൾ) ചെയ്യാത്ത ദരിദ്രനേയും കഴുത്തിൽ വലിയ കല്ലുകെട്ടിയിട്ട് സമുദ്രത്തിൽ നിക്ഷേപിക്കണം.

മാന്ധാതാസമഹീപതി—കൃതയുഗത്തിങ്കൽ മാന്ധാതാവ് എന്നുപേരായ ഒരു ചക്രവൎത്തി ഉണ്ടായിരുന്നു. അദ്ദേഹം കൃതയുഗത്തിൽ വളരെ ശ്രേഷ്ഠമായ വിധ

ത്തിൽ രാജ്യം ഭരിച്ചു് കൃതയുഗത്തിൻെറ ഒരലങ്കാരം പോലെ ശോഭിച്ചു. ആ ചക്രവത്തിയും ത്രേതായുഗത്തിങ്കൽ സമുദ്രലംഘനം ചെയ്തു് ലങ്കയിലെത്തുന്നതിനു് സമുദ്രത്തിൽ വലിയ ഒരു സേതു(ചിറ)നിമ്മിച്ചയാളും രാവണനിഗ്രഹം ചെയ്തു് സീതയെ കൊണ്ടുപോന്നയാളുമായ ശ്രീരാമസ്വാമിയും ദ്വാപരയുഗത്തിങ്കൽ ഭാരതയുദ്ധം നടത്തിയതായ ധമ്മപുത്രർ മുതലായവരും മററും അനേകരാജാക്കന്മാർ ഈ ഭൂമിയെ ഭരിച്ചതിൻെറ ശേഷം യാതൊരു ഭൂമിയോ മററുസാധനങ്ങളോ അവസാനത്തിങ്കൽ കൂടെ കൊണ്ടുപോയില്ല. ഈ ഭൂമി അവരാരുടെകൂടെയും പോയതുമില്ല. ഇപ്പോൾ ഭൂമിക്കവേണ്ടി ബാലനിഗ്രഹം ചെയ്യുന്ന അങ്ങയുടെകൂടെ ഈ ഭൂമി നിശ്ചയമായിട്ടും വരും.

സന്ദർഭം—ബാല്യത്തിൽതന്നെ പിതാവു് മരിച്ചുപോയപ്പോൾ ഭോജൻ തൻെറ പിതൃവ്യനായ മുഞ്ജൻെറ സംരക്ഷണയിലായി. രാജ്യലോഭിയായ മുഞ്ജൻ ഏതുവിധേനയും അനന്തരാവകാശിയായഭോജനെ നിഗ്രഹിച്ചു രാജ്യം കയ്യിലാക്കുന്നതിനു തീരുമാനിച്ചു മുഞ്ജൻ രണ്ടു ദുഷ്ടന്മാരെ, ഭോജനെ നിഗ്രഹിക്കുന്നതിനു ഇടപാടുചെയ്തു. ഭോജനെ നിഗ്രഹിക്കുന്നതിനു കാട്ടിൽ കൊണ്ടുപോയ ദുഷ്ടന്മാർ ഭോജൻെറ ആകാരസൌഷ്ഠവം കണ്ടു കൊല്ലുന്നതിനു മടിച്ചു. അവർ ധൈര്യസമേതം "അവസാനം എന്തെങ്കിലും പറയാനുണ്ടോ?" എന്നു മുഞ്ജൻ ചോദിച്ചതായ ചോദ്യത്തിനു മേൽപറയപ്പെട്ട ശ്ലോകമാണു ഉത്തരമായിട്ടു കൊടുത്തതു്. ഇതിൽ മുഞ്ജൻെറ നേക്കുള്ള പരിഹാസം വളരെ രസമായി പ്രതിപാദിച്ചിരിക്കുന്നു.

പുനരപിജനനം—ജനിക്കുന്നു, മരിക്കുന്നു. വീണ്ടും ജനിക്കുന്നതിനു ജനനിയുടെ ജഠരത്തിൽ വീണ്ടും കിടക്കുന്നു. ഈ ജന്മസംസാരത്തിൽനിന്നും മുരാരേ രക്ഷിക്കണമേ!

മാളികമുകളേറിയ–മനുഷ്യന് ഉയർച്ചയും താഴ്ചയും ഉണ്ടാക്കുന്നതു സാക്ഷാൽ ഈശ്വരൻതന്നെയാണ്.

ആകാശാൽ പതിതംതോയം–നാം ഏതു് ഈശ്വരനെ ഏതേതുവിധത്തിൽ സേവിച്ചാലും ആ സേവ ശ്രീമന്നാരായണമൂർത്തിക്കായിക്കൊണ്ടു ഭവിക്കും. ആകാശത്തിൽ നിന്നും വീഴുന്ന വെള്ളം ഏതുപ്രകാരത്തിൽ സമുദ്രത്തിൽ പതിക്കുന്നുവോ അതുപോലെ.

പ്രായശ്ചിത്താനി—നാരായണമൂർത്തിയെ മുൻനിർത്തിയല്ലാതുള്ള പ്രായശ്ചിത്തങ്ങൾമൂലം ഗംഗാനദിയിൽ മുക്കിയെടുത്ത മദ്യകുംഭംപോലെ ശുദ്ധമല്ലാതായിഭവിക്കുന്നു.

കൃഷ്ണപാദത്തിൽതന്നെ എപ്പോഴും മനസ്സുവയ്ക്കണം. കലികാലത്തിങ്കൽ ജനങ്ങൾ ചോറുവിൽക്കുന്നവരായും ബ്രാഹ്മണർ വേദം വിററുതിന്നുന്നവരായും സ്ത്രീകൾ വേശ്യകളായും ഭവിക്കുന്നു.

കലികാലത്തിങ്കൽ ശ്രീമൽഭാഗവതം പാരായണം ചെയ്തു ജന്മമുക്തി വരുത്താവുന്നതാണ്. പാരായണശ്രവണമാത്രംകൊണ്ടു് മഹാവിഷ്ണുവിൻെറ ചിത്തം നമുക്കു ലഭിക്കുന്നതാണ്.

വസുദേവൻ ഭഗവാനെ കണ്ടതെങ്ങനെ ചതുർബാഹുവായി, ബാലകനായി, ശംഖഗദാഭിയോടുകൂടിയതായി, ശ്രീവത്സമാകുന്ന അടയാളത്തോടുകൂടി

കൗസ്തുഭം ധരിച്ചവനായി, മഞ്ഞപ്പട്ടുടയാട ചാൎത്തി യവനായി, ശ്രേഷ്ഠമായ വൈഡൂൎയ്യരത്നം പതിച്ച കിരീടം ധരിച്ചവനായി, അരഞ്ഞാണത്തോടുകൂടി യവനായി അംഗദകങ്കണം ഇവയോടുകൂടി ശോഭി ക്കുന്നവനായിരിക്കുന്ന വാസുദേവനെ കണ്ടു.

താസാമാവിരഭൂൽ—അത്ഭുതപുരുഷനായി പരിഭ്രമം കൊണ്ടു വിവശമായ മുഖപത്മത്തോടുകൂടി, മഞ്ഞ പ്പട്ടുടുത്തു വനമാലാവിഭൂഷിതനായി മന്മഥൻെറ മനസ്സിനെപ്പോലും മഥിക്കത്തക്ക രൂപലാവണ്യ ത്തോടെ ശ്രീകൃഷ്ണൻ ഗോപസ്ത്രീകളുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ടു.

ഹേ കൃഷ്ണ! ദ്വാരകാവാസിൻ–ദ്വാരകാവാസിയായ കൃഷ്ണാ, യാദവനന്ദന, അങ്ങു് ഇപ്പോൾ എവിടെ യാണു്? ഈ അവസ്ഥയെ പ്രാപിച്ചിരിക്കുന്ന അനാ ഥയായ എന്നെ ഉപേക്ഷിക്കുന്നതു് എന്തുകൊ ണ്ടാണു്?

ബ്രഹ്മാവു് കണ്ടതു്–നൗമീഡ്യതേഭ്രവപുഷം തഡി ദംബരായ......

മേഘശ്യാമളകോമളനായി, മയിൽപീലിയാൽ ശോഭിക്കുന്ന കിരീടത്തോടുകൂടിയവനായി വനമാല യോടു കൂടിയവനായി പൊതിച്ചോറും ചൂരൽവടിയും പുല്ലാങ്കുഴലും ധരിച്ചവനായി ഐശ്വൎയ്യത്തിനു് ഇരിപ്പിടമായി നന്ദഗോപ വാത്സല്യഭാജനമായ ശ്രീകൃഷ്ണനെ ബ്രഹ്മാവു് കണ്ടു.

ശീതേശീതേ—മൂഢന്മാർ നല്ലതുചെയ്യുന്നതു്, വേ ണ്ടകാലം കഴിഞ്ഞിട്ടാണു്. തണുപ്പുകാലം കഴിഞ്ഞു് വേനൽക്കാലമാകുമ്പോൾ വസനം (പുതപ്പു്) അ

നോചഷിക്ക, പകൽ കഴിയാറാകുമ്പോൾ ഊണുക ഴിക്ക; വാരം ദിനാന്തത്തിൽ (ദിവസത്തിന്റെ അന്ത്യ ത്തിൽ–രാത്രി കഴിയാറാകുമ്പോൾ) സംഭോഗത്തിനു ഒരുങ്ങുക യൗവനത്തിന്റെ അവസാനത്തിൽ സ്ത്രീ കൾക്കു വിവാഹം നിശ്ചയിക്ക വെള്ളം മുഴുവൻ ഒഴുകിപ്പോയതിനുശേഷം ചിറയിടുന്നതിന് ആരം ഭിക്ക, വയസ്സായി എഴുന്നേൽക്കാൻ പാടില്ലാതാകു മ്പോൾ തീൎത്ഥയാത്രയ്ക്കു പോകുക, സമ്പത്തുനശിച്ച തിനുശേഷം ദാനധൎമ്മാദികൾചെയ്ക, എന്നിങ്ങനെ യുള്ളവ മൂഢന്മാർ സാധാരണ ചെയ്തുവരാറുണ്ട്.

ദാനംചെയ്യാത്ത മുതൽ നശിച്ചുപോകും. ദാനം ചെയ്യുന്തോറും ധനം അഭിവൃദ്ധിപ്പെടുന്നു. ഒരു മഹാ ബ്രാഹ്മണന് കാളിദാസൻ രണ്ടു പഴയചെരുപ്പ് മണലാരണ്യത്തിൽവച്ച് ദാനംചെയ്തു. അതിന്റെ ഫലമായി അദ്ദേഹത്തിന് കുതിരകളെ കെട്ടിയുള്ള രഥം കിട്ടി.

ഒരു പുഷ്പത്തിൽ മറെറാരുപുഷ്പം കണ്ടിട്ടില്ലെന്നു പറഞ്ഞപ്പോൾ മുഖമാകുന്ന താമരപ്പൂവിനകത്ത് കണ്ണുകളാകുന്ന രണ്ടു കരിങ്കുവളപ്പൂക്കളെ കാണുന്നു.

അകത്തും പുറത്തും ഒരുപോലെ ഈശ്വരൻ സഞ്ച രിക്കുന്നു.

ഈ നാമം സദാ ജപിക്കുന്നവൎക്കു കലിയുഗത്തിൽ ഉള്ള സകലതിനേയും ജയിക്കുന്നതിനു സാധിക്കുന്നു.

സൎവകൎമ്മങ്ങളുടേയും മാതാപിതാക്കൾ ശൗചവും സ്നാനവും ആകുന്നു.

സത്തുക്കളോടുള്ള സംസർഗ്ഗംകൊണ്ടു യാതൊന്നി ലും ആസക്തിയില്ലാതെ ആയിത്തീരുന്നു. ആസക്തി

യില്ലാതെവന്നാൽ മോഹമുണ്ടാകുന്നില്ല. മോഹമില്ലാഞ്ഞാൽ മനസ്സ് ഏകാഗ്രമായിരിക്കും. ഏകാഗ്രതയിൽ ജീവനു മുക്തിയും ലഭിക്കുന്നു.

ആത്മാവ് സാക്ഷാൽഭഗവാനായിട്ടും ബുദ്ധി പരാശക്തിയായിട്ടും പഞ്ചപ്രാണന്മാർ ഭഗവാന്റെ പരിവാരങ്ങളായിട്ടും ശരീരം ക്ഷേത്രമായിട്ടും പ്രവൃത്തികളെല്ലാം അങ്ങയുടെ പൂജയായിട്ടും ഉറക്കം സമാധിയായിട്ടും സഞ്ചാരങ്ങളെല്ലാം പ്രദക്ഷിണമായിട്ടും വാക്കുകളെല്ലാം സ്തോത്രങ്ങളായിട്ടും ഏതെല്ലാം പ്രവൃത്തിക്കുന്നുവോ അതെല്ലാം അങ്ങേയ്ക്കായി സമർപ്പിച്ചുകൊള്ളുന്നു.

സ്ത്രീകളുടെ ശരീരമാകുന്നകാട്ടിൽ സ്തനങ്ങളാകുന്ന രണ്ടു പർവതങ്ങൾ ഉള്ളതിനാൽ അവിടെ ഒരു കാരണത്താലും ആരുടെയെങ്കിലും മനസ്സുപോകുന്നതായാൽ കാമദേവനാകുന്ന കള്ളൻ ബാധിക്കും.

ദുർബുദ്ധികളായ മന്ത്രിമാരെക്കൊണ്ടുരാജാവും സംഗമംകൊണ്ട് സന്യാസിയും ലാളിക്കുന്നതുകൊണ്ട് പുത്രന്മാരും ബ്രാഹ്മണൻ വേദാധ്യായനം ചെയ്യാഞ്ഞാലും ദുഷ്ടപുത്രന്മാരുള്ള കുടുംബവും ദുഷ്ടസംസർഗ്ഗംകൊണ്ട് ബുദ്ധിയും സ്നേഹമില്ലാത്ത ബന്ധുക്കളും വണക്കമില്ലാഞ്ഞാൽ ധനവൃദ്ധിയും ഉപേക്ഷയും അഹങ്കാരവുംകൊണ്ട് ധനവും നിത്യവും നോക്കാത്തതായ കൃഷികളും ദേശസഞ്ചാരംകൊണ്ട് സ്നേഹവും കുറഞ്ഞുപോകും.

ശ്രദ്ധാചേൽ—ശ്രദ്ധയുണ്ടെങ്കിൽ ഭൂഷണം അവശ്യമില്ല. നല്ല കവിതാവാസനയുണ്ടെങ്കിൽ രാജ്യം എന്തിന്? ക്ഷമയുണ്ടെങ്കിൽ രക്ഷാകവചം എന്തി

ന്ു? (കവചം—പുറംചട്ട) കോപം ഉണ്ടെങ്കിൽ വേറെ ശത്രുക്കൾ വേണ്ട. ബന്ധുക്കളുണ്ടെങ്കിൽ തീയുടെ അവശ്യമില്ല. സ്നേഹിതന്മാരുണ്ടെങ്കിൽ ദിവ്യൗഷധങ്ങൾ ഒന്നുംതന്നെ വേണമെന്നില്ല. സുഖം പ്രാപിക്കുന്നതിനു് സത്യമുണ്ടെങ്കിൽ വേറെ തപസ്സുവേണ്ടാ. ശുദ്ധമില്ലാതെ തീർത്ഥസ്നാനംകൊണ്ടു പ്രയോജനം ഇല്ല.

ദാക്ഷിണ്യം സ്വജനേ—സ്വജനങ്ങളിൽ(തന്നെ സംബന്ധിച്ചതായ ജനങ്ങളിൽ) ദാക്ഷിണ്യം (വിട്ടുവീഴ്ച) ഉണ്ടായിരിക്കണം. ദാസന്മാരിലും വേലക്കാരിലും ദയയുണ്ടാകണം. സാധുജനങ്ങളിൽ ഇഷ്ടമുണ്ടായിരിക്കണം. രാജാക്കന്മാരോടു നയതന്ത്രമായി പെരുമാറണം. ശത്രുക്കളിൽ ശൗര്യം കാണിക്കണം. ഗുരുജനങ്ങളുടെ അടുക്കൽ ക്ഷമ കാണിക്കണം. ധർമ്മപത്നിയിൽ അഭിമാനം ഉണ്ടായിരിക്കണം. ഇപ്രകാരമാണു് പുരുഷൻെറലക്ഷണം.

ലോഭശ്ചേൽ—ലോഭം ഉണ്ടെങ്കിൽമററുഗുണങ്ങൾ കൊണ്ടെന്തുപ്രയോജനം? പൈശുന്യം ഇല്ലാതെ ഇരിക്കണം. സൗജന്യം ഉണ്ടെങ്കിൽ സൈന്യബലം കൊണ്ടുള്ള മഹിമ എവിടെ. സത്യമുണ്ടെങ്കിൽ തപസ്സുവേണ്ട. മനസ്സു ശുദ്ധമാണെങ്കിൽ തീർത്ഥസ്നാനം അവശ്യമില്ല. നല്ല അറിവുണ്ടെങ്കിൽ ധനം വേണമെന്നില്ല. അപയശസ്സ് (ദുഷ്കീർത്തി) മരണത്തിനു തുല്യമാണു്.

വാഞ്ഛാസജ്ജനസംഗമേ— സജ്ജനസംഗമത്തിങ്കൽ അഭിലാഷം ഉണ്ടായിരിക്കെ ഗുരുക്കന്മാരെ വണങ്ങുക, കഷ്ടപ്പെട്ടു് വിദ്യയഭ്യസിക്ക, സ്വഭാര്യയുമായിമാത്രം രമിക്ക. ലോകാപവാദത്തിങ്കൽ ഭയ

മുണ്ടായിരിക്ക. പരമശിവങ്കൽ ഭക്തിയുണ്ടാവുക. തന്നെത്താൻ അടങ്ങുക പ്യന്നതിൽ ശക്തിയുണ്ടായിരിക്ക, ദുഷ്ടസംസൎഗ്ഗത്തിൽനിന്നും മോചനം നേടുക, ഇപ്രകാരം ചെയ്തു് നിർമ്മലമാനസരായിരിക്കുന്ന മഹാത്മാർക്കായി ഞാൻ വീണ്ടും നമസ്കരിക്കുന്നു.

ആചാര്യതപസാമ്നായാ—ഉത്സവം നടത്തുന്നതിനു, ആചാര്യന്മാരുടെ തപസ്സ് വേദം ചൊല്ലുക, യമനിയമാദിനിഷ്ഠ, ഉത്സവം, അന്നദാനം,ഇവകളേക്കൊണ്ടു് ഭഗവാൻെറ സാന്നിദ്ധ്യം വൎദ്ധിപ്പിക്കുന്നു.

ഈശ്വരകഥ പറയാത്തുള്ള ദിവസമാണ് ദുൎദ്ദിനമായിട്ടുള്ളതെന്നു ഞാൻ വിചാരിക്കുന്നു.

ആപദി കിം–ആപത്തുകാലത്തു എന്തു് ചെയ്യണം? അംബയുടെ(മഹാമായയുടെ)പാദം സ്മരിക്കണം(ദേവിയെ പൂജിക്കണം) ആ സ്മരണകൊണ്ടുള്ള പ്രയോജനം? ബ്രഹ്മാവിഷ്ണുമഹേശ്വരന്മാരെപ്പോലും പാർശ്വവൎത്തികളാക്കും

വിദ്വാനെ വിദ്വാനറിയാം. വിദ്വാനായിത്തീരുന്നതിനുള്ള—പരിശ്രമം, അതു വിദ്വാൻ മാത്രമെ അറിയുന്നുള്ളൂ. പ്രസവിക്കാത്തവൾ അതികഠിനമായ പ്രസവവേദനയറിയുന്നതെങ്ങനെ?

ലക്ഷ്യം ലക്ഷതി–സൂൎയ്യനേയോ ചന്ദ്രനേയോ കാണുന്നതിൽനിന്നു് അവനവൻെറ മരണലക്ഷണങ്ങൾ അറിയാം. കിഴക്കു ഭാഗത്തോ തെക്കോ പടിഞ്ഞാറോ സൂൎയ്യചന്ദ്രന്മാർ ഭിന്നിച്ചുകാണുന്നെങ്കിൽ 6 മാസം, 3 മാസം, 2 മാസം എന്നിങ്ങനെ ആയുസ്സ് ക്രമത്തിൽ കാണും. സൂൎയ്യനിലോ ചന്ദ്രനിലോ ദ്വാരം കാണുന്നുവെങ്കിൽ 10 ദിവസം ജീവിക്കും. പുക

കാണുന്നെങ്കിൽ 5 ദിവസം. ജ്വാല കാണുന്നെങ്കിൽ അന്നുതന്നെ മരിക്കയും ചെയ്യും.

മിതംഭുക്ത്വാ–മിതമായി ആഹാരം കഴിച്ചിട്ട് 100 അടി നടക്കുക. അതിനുശേഷം ഇടത്തുവശം തിരിഞ്ഞുകിടക്കുക എന്നാൽ വൈദ്യന്മാരെ വിളിക്കേണ്ടതായിവരികയില്ല.

കഴിഞ്ഞകാര്യം പറഞ്ഞിട്ട കാര്യമില്ല വിദ്വജ്ജനങ്ങളെ അധിക്ഷേപിച്ചിട്ടും കാര്യമില്ല.

പാണ്ഡവർ സ്വർഗ്ഗത്തിനായി യാഗംചെയ്തു. എവിടെയും സ്വാർത്ഥം മുന്നിട്ട നിൽക്കുന്നു.

വജ്രശൃംഭൻെറ യാഗത്തിനു 100 എരുമദാനം. എൻെറതിൽനിന്നു പകുതി നിൻെറതു പകുതി യാതൊരു വിഘ്നവും ഉണ്ടാക്കരുത്.

യദൃച്ഛാ ലാഭംകൊണ്ടു് സന്തോഷിക്കരുത്. അദ്വൈതനായിരിക്കണം. മത്സരം അരുത്. അതിപരിചയംമൂലം അനാദരം ഉണ്ടാകരുത്.

അന്യചിന്തകൂടാതെ ഈശ്വരസേവചെയ്ക. അങ്ങനെ ചെയ്യുന്നവൻെറ സുഖം ഞാനുണ്ടാക്കുന്നു.

പൗരോഹിത്യം രജനി പൗരോഹിത്യം–രാത്രി നടക്കുക, ഗ്രാമീണജനതയുടെ മേൽനോട്ടം, ആധിപത്യം, കള്ളവാക്ക്, കള്ളസാക്ഷിവാദം അന്യൻെറ ചോറു്, ബ്രഹ്മദ്വേഷം, ദുഷ്ടസംസർഗ്ഗം, പ്രാണികളോട്ട് ദയകാണിക്കാതിരിക്ക, നിർദ്ദയമായി കൊല്ലുക ഈ കാര്യങ്ങൾ എൻെറ തലയിൽ വരുത്തരുതേ.

വിഷം എന്നതു ബ്രഹ്മസ്വം ആണു്. വിഷം ഒരാളെ കൊല്ലുന്നു. ബ്രഹ്മസ്വം പുത്രപൌത്രാദികളെ നശിപ്പിക്കും.

കള്ളന്മാരുടെ മുതലിനു് അമ്പതിരട്ടി പാപം. രാജാവിനു് 20 ഇരട്ടി. അഗ്നി ജലസഹസ്രമായിട്ട പോകും. ബ്രാഹ്മണൻ അനന്തമായി ഹരിക്കുന്നു.

കലശജലംകൊണ്ടു് അഭിഷേകംചെയ്താൽ പത്തു് അപരാധം ക്ഷമിക്കും. പാലുകൊണ്ടു് 100 അപരാധം ക്ഷമിക്കും. തൈരുകൊണ്ടു്, 1000, നെയ്യിനു 10000, കരിമ്പിൻനീരിനു് 1 ലക്ഷം; തേനിനു് 10 ലക്ഷം, നാളികേരജലംകൊണ്ടു് ഒരുകോടി പാപം ക്ഷമിക്കും. പഞ്ചാമൃതം, പഞ്ചഗവ്യം, മുതലായവകൊണ്ടു് അഭിഷേകം കഴിക്കണം.

ഭഗവൽഗീത കുറച്ചു പാരായണം ചെയ്ത ഗംഗാജലം അല്പമെങ്കിലും പാനംചെയ്യുക. എപ്പോഴും മുരാരിയെ ചിന്തിക്ക ഇങ്ങനെ ചെയ്താൽ യമൻ പിന്നീടു് യാതൊരു ചർച്ചയും ചെയ്യുകയില്ല.

യോഗത്തിൽ രമിച്ചാലും ശരി—സംഭോഗത്തിലായാലും ശരി–സംഗമുള്ളവനായാലും സംഗമില്ലാത്തവനായാലും യാതൊരുത്തൻ ശ്രീകൃഷ്ണനെ ഭജിക്കുന്നുണ്ടോ വാസുദേവൻ പ്രസാദിക്കും.

---

# സാരോപദേശകഥകൾ

## ൧. പഞ്ചാക്ഷരമാഹാത്മ്യം.

മധുരാപുരിയെ ഭരിച്ചിരുന്ന പല രാജാക്കന്മാരിൽ ഒരാളായിരുന്ന ദാശാർഹൻ വളരെ ധർമ്മിഷ്ഠനും സത്യവാനും ആയിരുന്നു. സാധുക്കൾക്ക് അന്നദാനം ചെയ്യുന്നതു് അദ്ദേഹത്തിനു് ഒരു നിഷ്ഠയായിരുന്നു. ജനഹിതമനുസരിച്ചു് ശ്രേഷ്ഠമായ വിധത്തിൽ രാജ്യം ഭരിച്ചുവന്നു.

കാശിരാജാവിന്റെ പുത്രിയായ കലാവതി എന്ന തരുണീമണിയെ, രാജകുമാരനായിരുന്ന ദാശാർഹൻ കണ്ടു് അനുരക്തനായി. ആ അനുരാഗനദിക്കു ചില വിഘ്നങ്ങൾ ഉണ്ടായി എങ്കിലും ദൈവഗത്യാ യാതൊരു കുഴപ്പങ്ങളും ഉണ്ടാകാതെ വിവാഹം വളരെ മംഗളമായി നടന്നു.

നവോഢയായ കലാവതിയെ മണിയറയിലേക്കു് ആനയിച്ചു. ലജ്ജാവനമ്രമുഖിയായി മണിയറയുടെ കോണിൽ ഒതുങ്ങിനിന്ന വധുവിനെ കൈയ്ക്കുപിടിച്ചു മണിമഞ്ചത്തിൽ ഇരുത്തുന്നതിനു ശ്രമിച്ചു. മന്മഥാന്ധനായ നൃപനു് കലാവതിയോടു് അടുക്കുന്തോറും കൂടുതൽ കൂടുതൽ ചൂടു് അനുഭവപ്പെട്ടു. കലാവതിയെ തൊടുന്നതിനുപോലും സാധിക്കാതെവന്നു. വിഷണ്ണനായ പ്രിയതമനോടു കലാവതി സാവധാനത്തിൽ ഇപ്രകാരം പറഞ്ഞു.

കലാവതി—“അല്ലയോ പ്രിയദർശനാ! അവിടുന്നു കോപിക്കരുതു്. ഞാൻ പറയുന്നതു കേട്ടാലും. ഞാൻ

കേവലം ബാലികയായിരുന്ന കാലത്തു് ഒരു ദിവസം താപസശിരോമണിയായ ദുർവാസാവു മഹർഷി കൊട്ടാരത്തിൽ എഴുന്നള്ളി. അദ്ദേഹത്തിൻെറ അടുക്കൽ അടക്കത്തോടും വിനയത്തോടും പെരുമാറിയ എന്നിൽ പ്രീതനായ മഹർഷിവയ്യൻ ഓങ്കാരബിന്ദുസംയുക്തമായ പഞ്ചാക്ഷരമന്ത്രം എനിക്കു് ഉപദേശിച്ചുതന്നു. അന്നു മുതൽ മുടങ്ങാതെ ഞാൻ ആ പഞ്ചാക്ഷരം ജപിച്ചുവരികയാണു്. മന്ത്രസേവകൊണ്ടു ദിവ്യത്വം സിദ്ധിച്ച എന്നെ പാപമുള്ളവർക്കു തൊട്ടുകൂടാ. രാജാവായാൽ ഏതെല്ലാംവിധത്തിൽ പാപം അകപ്പെട്ടും? സ്ത്രീസേവ, ചൂതുകളി, മദ്യപാനം, നായാട്ടു് മുതലായ സപ്തവ്യസനങ്ങൾ തീണ്ടിയിട്ടില്ലാത്ത രാജാക്കന്മാർ എത്രപേരുണ്ടു്? അംഗുലീപരിമിതമെന്നുപോലും പറയാൻ സാധിക്കുമോ? കേവലം പാപസഞ്ചിതനായ അങ്ങേയ്ക്കു് എന്നെ തൊടുന്നതിനു സാധിക്കയില്ല. ഭവാൻ ഗുരുവിനെ സമീപിച്ചു് മന്ത്രോപദേശം വാങ്ങി പഞ്ചാക്ഷരം അക്ഷരലക്ഷം ഉരുകഴിച്ചു് സിദ്ധിവരുത്തിയാൽ പാപശാന്തിവരും.”

ഈ കഥ നിർന്നിമേഷനായി കേട്ടുകൊണ്ടിരുന്ന ദാശാർഹനു് ബുദ്ധിഭ്രമണമുണ്ടായി.

ദാശാർഹൻ—“പ്രിയേ നിൻെറ പൂമെയ് പുണരുവാൻ കൊതിച്ചുവന്ന എനിക്കു് അതു സാധിക്കാതെ പോകുന്നതിൽ കടുത്ത നിരാശയുണ്ടു്. എൻെറ ഭാവി ജീവിതം പ്രാണപ്രേയസിയായ നിന്നിൽ കരതലാമലകം പോലെ ഇരിക്കയാണു്. ആകയാൽ നീ എനിക്കു് ആ മന്ത്രം ഉപദേശിച്ചുതരു.”

കലാവതി—“അല്ലയോ പ്രിയതമാ! ഞാൻ അവിടുത്തെ ഭാര്യയായിരിക്കുന്ന സ്ഥിതിക്കു് അങ്ങേയ്ക്കു മന്ത്രം ഉപദേശിക്കുന്നതിനു യോഗ്യയല്ല. നമ്മുടെ കുലഗുരു

വായ ഭൃഗുമുനിയെ സമീപിക്കുക. പാപഹരമായ ഈ മന്ത്രം അദ്ദേഹം സദയം ഉപദേശിച്ചുതരും."

ദാശാർഹൻ, ഈശ്വരഭജനം ഒന്നുകൊണ്ടുമാത്രമെ ഇതിനു് സമാധാനമുണ്ടാകയുള്ളു എന്നു നിശ്ചയിച്ചു് ഭൃഗുമുനിയെ സന്ദർശിക്കുന്നതിനായിട്ടു തിരിച്ചു. ത്രികാലജ്ഞനായ ഋഷിവര്യൻ കാര്യം മനസ്സിലാക്കി രാജാവിനെ വേണ്ടവിധം സൽക്കരിച്ചു. രാജാവും യഥായോഗ്യം പ്രത്യഭിവാദനം നൽകി.

ഭൃഗുമുനി—'ഹിന്ദുക്കളുടെ ആചാരം അറിയാമോ?'

ദാശാർഹൻ—"അറിയില്ല. അവിടുന്നു അരുളിച്ചെയ്താലും."

ഭൃഗുമുനി—'പറയാം; കേൾക്കുക.

കാലത്തെണീററു ഗുരുപാദയുഗംസ്മരിച്ചു
കാലുംമുഖം കഴുകി നല്ല വിഭൂതിചേർത്തു
കാലാരിതൻെറ തിരുനാമജപങ്ങളാലെ
കാലംകഴിക്കുമവനോ ബഹുഭാഗ്യശാലി.'

എന്നുള്ളതുകൊണ്ടു്, 'ബ്രാഹ്മേ മുഹൂർത്തേ ഉത്ഥായ' എന്ന വചനമനുസരിച്ചു 7ൽ വെളുപ്പിനു് എഴുന്നേററു് ശുദ്ധമാനസനായി ഭസ്മത്രിപുണ്ഡ്രംധരിച്ചു് ഗുരു, ഗണപതി, സരസ്വതി, ലക്ഷ്മി അന്നപൂർണ്ണേശ്വരി, ആദിത്യൻ, കൃഷ്ണൻ, ശിവൻ, എന്നീ ദേവന്മാരുടെ നാമങ്ങളും കീർത്തനങ്ങളും ജപിക്കണം.

എന്നാ രാജൻ, കീർത്തനങ്ങൾ കൂടി പറയാം.

"ഗുരുർബ്രഹ്മാ ഗുരുർവിഷ്ണു, ഗുരുർദേവോ മഹേശ്വരഃ
ഗുരുസ്സാക്ഷാൽ പരബ്രഹ്മം തസ്മൈ ശ്രീ ഗുരവേ നമഃ"
'അഗജാനനപത്മാർക്കം ഗജാനനമഹർന്നിശം

അനേകദം തം ഭക്താനാം ഏകദന്തമുപാസ്മഹേ'
തുമ്പിക്കയ്യിലമന്നപൊൻകലശവും മററുള്ള
കൈയ് പത്തിലും
നാരങ്ങാഗദയും കരിമ്പുധനുഷാ ശൂലം തഥാ ചക്രവും
പിന്നെപങ്കജമൊട്ടുപാശമുടനേ നീലോല്പലം നെല്ലുമായ്
കൊമ്പുംകൊണ്ടരുളും വിനായകനെനിക്കേററം
തുണച്ചീടണം.
'ദധിമഥനനിനാദൈഃ ദീർഘികാഹംസനാദൈഃ
സുരഭിമണിനിനാദൈഃ സുന്ദരീഗീതനാദൈഃ
ഹരിമുരളിനിനാദൈഃ, ആത്മവിൽബ്രഹ്മനാദൈഃ
അനുദിനമനുഭാവ്യം നന്ദഗേഹം പ്രഭാതേ'

ഇത്യാദി ജപിക്കണം. അനന്തരം പഞ്ചാക്ഷരവും ജപിക്കണം. എല്ലായ്പ്പോഴും ജപിക്കുന്നതിനു സാദ്ധ്യമല്ലെങ്കിൽ ത്രിസന്ധ്യകളിൽ (പ്രാതഃകാലം, മദ്ധ്യാഹ്നം, സായംസന്ധ്യ) നിഷ്ഠയോടുകൂടി ജപിക്കുക. അതുപോലെ ഭക്തിയോടുകൂടി പ്രവർത്തിക്കുക!

എന്നിപ്രകാരമുള്ള മഹർഷിയുടെ ആശിർവചനങ്ങൾ കേട്ട് സന്തുഷ്ടചിത്തനായ രാജാവ് ഉടൻതന്നെ കൊട്ടാരത്തിലെത്തി ഒരു മണ്ഡലം (അതായതു 41 ദിവസം)കൊണ്ടു് അവസാനിക്കുന്ന ഒരു തപശ്ചര്യ ആരംഭിച്ചു.

വ്രതാവസാനത്തിങ്കൽ കല്മഷമകന്നു പരിശുദ്ധനായ ദാശാർഹരാജാവ് തൻെറ പ്രിയപത്നിയുമൊത്തു് ഇച്ഛാനുസാരം രമിച്ച് അനേകസംവത്സരം സസുഖം രാജ്യഭാരം ചെയ്തു.

---

## ൫ വിശ്വാമിത്രന്റെ തപസ്സ്.

ബ്രഹ്മതേജസ്സും സർവ്വബലവും നശിച്ച വിശ്വാമിത്രൻ മദവും അഹങ്കാരാദികളും കൈവെടിഞ്ഞു് പുത്രനിൽ രാജ്യഭാരം ഏല്പിച്ചു് പത്നീസമേതനായി ഹിമവൽസാനുവിൽ പ്രവേശിച്ചു് പഞ്ചാഗ്നിമദ്ധ്യസ്ഥിതനായി തപസ്സ് ആരംഭിച്ചു. കുറേകാലം കഴിഞ്ഞപ്പോൾ വൃഷഭാരൂഢനായ പരമശിവൻ മുൻപിൽവന്നു് ഇപ്രകാരം പറഞ്ഞു. "അല്ലയോ വിശ്വാമിത്രാ! നിന്റെ ഏതാഗ്രഹവും നാം സാധിച്ചുതരുന്നുണ്ടു്. നിന്റെ വൈരാഗ്യവും ഉഗ്രമായ തപസ്സും എനിക്കു പ്രീതിയുളവാക്കിയിരിക്കുന്നു."

വിശ്വാമിത്രൻ—(പെട്ടെന്നു് സമാധിയിൽനിന്നുണന്നിട്ടു് സാഷ്ടാംഗം നമസ്കരിച്ചിട്ടു്) അല്ലയോ ജഗൽഗുരോ! അവിടുന്നു് എന്നിൽ സന്തുഷ്ടനാകുന്നു എന്നുവരികിൽ എനിക്കു ധനുർവേദം ഉപദേശിച്ചുതരണം. ദേവകൾക്കുള്ള അസ്ത്രങ്ങളും വേണ്ടതുപോലെ തോന്നണം."

കൃപാനിധിയായ ചന്ദ്രചൂഡൻ അപ്രകാരം ഭവിക്കട്ടെ എന്നരുളിച്ചെയ്തു് ഉടൻതന്നെ അന്തർദ്ധാനം ചെയ്തു.

അസ്ത്രവിദ്യ അഭ്യസിച്ചതിലുള്ള ഗർവംനിമിത്തം മദാന്ധനായി ആശ്രമത്തിലെത്തി. വസിഷ്ഠമുനിയുടെ ആശ്രമം വേഗംതന്നെ ആഗ്നേയാസ്ത്രംകൊണ്ടു് അഗ്നിഭഗവാനു് ആഹാരമാക്കി വസിഷ്ഠൻ തന്റെ യോഗദണ്ഡും ധരിച്ചു് അസ്ത്രം വർഷിച്ചുകൊണ്ടുനിൽക്കുന്ന വിശ്വാമിത്രന്റെ മുമ്പിൽവന്നുനിന്നുകൊണ്ടു പറഞ്ഞു. എടാ വിശ്വാമിത്രാ! നീ എന്റെ ആശ്രമം നശിപ്പിച്ചതുകൊണ്ടു് നിന്നെയും ഞാൻ ഇപ്പോൾതന്നെനശിപ്പിക്കുന്നുണ്ടു്.

നൃപാധമാ! കണ്ടുകൊൾക ഇത്രയും പറഞ്ഞു് യോഗദണ്ഡും ഊന്നി നിലയായി. വിശ്വാമിത്രൻ ആഗ്നേയം, വാരുണം, ആദ്രം, ഐന്ദ്രം, ഐഷികം, പാശുപതം, മാനസമോഹനം, സന്താപനം, ഗാന്ധർവ്വം, വിലാപനം മുതലായ അസ്ത്രങ്ങൾ പ്രയോഗിച്ചു. അവയെല്ലാം യോഗദണ്ഡിൻെറ പ്രഭാവത്താൽ നഷ്ടമായി. വീണ്ടുംവീണ്ടും അയച്ച അസ്ത്രങ്ങൾ എല്ലാം നശിച്ചു. ഭഗ്നാശനായിട്ടു് തപസ്സിനുതന്നെ വീണ്ടും പോയി. അനേകം സംവത്സരം തപസ്സുചെയ്തതിൻെറ ശേഷം ദേവർഷിയായിത്തീർന്നു. ഉദ്ദേശനിവൃത്തി വരായ്കയാൽ വീണ്ടും കഠിനമായ തപസ്സുചെയ്തു ലോകത്തെ കിടുകിടാ വിറപ്പിച്ചു. ഇന്ദ്രനാകട്ടെ മുൻകഴിഞ്ഞ കഥകളെല്ലാം മറന്നു നഷ്ടപ്രജ്ഞനായി; കാമദേവൻ, മേനകയെ വിളിച്ചു് സഹായിക്കുന്നതിനു് അപേക്ഷിച്ചു. മന്ദമാരുതനേയും വസന്താദിഋതുക്കളേയും അയച്ചു.

സുന്ദരാംഗിയും സർവ്വാഭരണവിഭൂഷിതയുമായ മേനക വിശ്വാമിത്രസമീപം ചെന്നു നൃത്തംവച്ചുതുടങ്ങി. കടാക്ഷവിക്ഷേപാദികൾകൊണ്ടും ഭാവഹാവാദികൾകൊണ്ടും മേനക വിശ്വാമിത്രനെ പാട്ടിലാക്കി. വിശ്വാമിത്രൻ സമാധിയിൽനിന്നും ഉണർന്നു് മേനകയുമായി രമിച്ചു തൻെറ തപസ്സിനു വിഘ്നംവരുത്തി. കുറേനാൾക്കുശേഷം ആ തപോധനബീജത്തിൽനിന്നു ജാതയായ ഓമനപ്പെൺപൈതലിനെ വിശ്വാമിത്രനും മേനകയും കൈവെടിഞ്ഞു. ശകുന്തപ്പക്ഷികൾ അതിനെ സംരക്ഷിച്ചതിനാൽ ശകുന്തള എന്ന പേരിൽ പിൽക്കാലത്തു് അറിയപ്പെട്ടു. കണ്വമഹർഷി ചെന്നെടുത്തു വളർത്തി. യൗവനാരംഭത്തിൽ കാട്ടിലകപ്പെട്ട ദുഷ്യന്തനെ സൽക്കരിക്കയാൽ ശകുന്തള ദുഷ്യന്തരാജാവിൻെറ ഇംഗിതത്തിനു കീഴ്പ്പെട്ടു. ദുഷ്യന്തപുത്രനായ ഭരതൻ വളരെക്കാലം രാജ്യം ഭരിച്ചു.

വിശ്വാമിത്രൻ അനവധികാലം പ്രയത്നിച്ചു തപസ്സചെയ്തതിൻെറ ഫലം വേറൊരുവഴി തിരിഞ്ഞുപോയി. ഭഗ്നാശനായ വിശ്വാമിത്രൻ വീണ്ടും തപസ്സാരംഭിച്ചു ബ്രഹ്മർഷിയായിത്തീൎന്നു

---

## ൩. സന്താനലാഭം.

പണ്ട് സിംഹളദ്വീപിൽ അമരസിംഹൻ എന്നു പേരായ ഒരു രാജാവു് ഉണ്ടായിരുന്നു. അദ്ദേഹം ജനങ്ങളെ വേണ്ടവിധത്തിൽ ഭരിച്ചുവന്നു സപ്താംഗങ്ങൾ എപ്പോഴും സന്തോഷപ്രദമായിരുന്നു. 21-ാമത്തെ വയസ്സിൽ വിവാഹിതനായി. പത്നിയായ ലക്ഷ്മീറാണിയുമൊത്തു സസുഖം കുറേക്കാലം താമസിച്ചു. ഈ രാജാവിനു് സകലസൗഭാഗ്യങ്ങളും ഉണ്ടായിരുന്നെങ്കിലും ഒരു കുറവുണ്ടായിരുന്നു. പുത്രൻെറ അഭാവം അദ്ദേഹത്തെ വ്യാകുലചിത്തനാക്കി.

അമാത്യന്മാരുമായി ആലോചിച്ചു് സാധുജനങ്ങൾക്കു അന്നദാനവും വസ്ത്രദാനവും നൽകി. ഗോദാനം പാദുകദാനം, താലവൃന്തദാനം ഇത്യാദികൾ നടത്തി. എന്നിട്ടും ഒരു കുഞ്ഞുകാൽ കാണുന്നതിനു ഭാഗ്യം കൈവന്നില്ല.

ഒരുദിവസം രാജാവു് ഭാൎയ്യയെ വിളിച്ചു പറഞ്ഞു. പ്രിയേ! നമ്മൾ ഭാഗ്യഹീനരായിത്തീൎന്നല്ലോ ഒരു പുത്രമുഖാംബുജം കണ്ടു സന്തോഷിപ്പാൻ ശിരസ്സിൽ വിധി എഴുതിയില്ലല്ലൊ. ഞാൻ ജനങ്ങളെ വേണ്ടവിധം ഭരിക്കുന്നു. അറിഞ്ഞും അറിയാതെയും ആരേയും കാരണം കൂടാതെ ശിക്ഷിക്കാറില്ല. പിന്നെന്താണു ? നാം മുൻജന്മത്തു ചെയ്ത പാപം കാരണം ആയിരിക്കാം സന്താന

വിനാശത്തിനു കാരണം. ഈ നാട്ടം നഗരവും ധനവും എല്ലാം എന്തിന്ന്? പുത്രൻ ഇല്ലാത്തവന്ന് ഗതിയുമില്ല. ജീവച്ഛവമായി നാം എന്തിനു ജീവിക്കണം? പിതൃക്കൾ കൂടി നമ്മോട്ട വൈരമേ ഉള്ളൂ.

രാജാവു് ഇപ്രകാരം വിലപിച്ചുകൊണ്ടു് ഇതികർത്തവ്യതാമൂഢനായി ദിനങ്ങൾ ഉന്തിനീക്കി.

ഒരുദിവസം രാജാവിനെ കാണുന്നതിനായി ഒരു ഭിക്ഷു വന്നു. രാജാവു് ഭിക്ഷുവിനു് ഇരിപ്പിടംകൊടുത്തു. ഭിക്ഷുവിനെ നമസ്കരിച്ചു് കുശലപ്രശ്നം ചെയ്തു. രാജാവു്:—എനിക്കു് അങ്ങയെകണ്ടു വളരെ സന്തോഷം തോന്നുന്നു. എൻെറ ആഗ്രഹമെല്ലാം ഉടൻ സാധിക്കുന്ന ലക്ഷണമുണ്ടു്. ഇദ്ദേഹം ദിവ്യനാണു്, പൂജ്യനാണു്, ലക്ഷ്മീ! നീയും നമസ്കരിക്കു. നമ്മെ അനുഗ്രഹിക്കാൻ വന്ന ജ്യോതിസ്വരൂപനാണു് ഇദ്ദേഹം."

യതി—"മഹാരാജാവേ! താങ്കളുടെ സകലകാര്യങ്ങളും നാം മനസ്സിലാക്കിയിരിക്കുന്നു. അങ്ങയ്ക്കു് പുത്രനില്ലാതെ പോയതു് അങ്ങയുടെ അഹങ്കാരംകൊണ്ടു മാത്രമാണു്. അഹങ്കാരം ഉപേക്ഷിച്ചു് ഈശ്വരനെ ഭക്തിപൂരസ്സരം പൂജിക്കു. അപ്പോൾ പുത്രനുണ്ടാകും.

ഇത്രയും പറഞ്ഞു് അനുഗ്രഹിച്ചിട്ടു് ഭിക്ഷുവര്യൻ അവിടെനിന്നും പോയി. അഹങ്കാരം ഉപേക്ഷിച്ചു് ഈശ്വരഭക്തനായിത്തീർന്ന രാജാവിനു് അചിരേണ പുത്രലാഭം ഉണ്ടാകയും ചെയ്തു.

---

## ൮. താടങ്കൻ.

കുന്തളരാജ്യത്തു് ശൂദ്രവംശത്തിൽ താടങ്കൻ എന്ന പേരോടുകൂടിയ ഒരു ബാലൻ ഉണ്ടായി. മാതാപിതാക്കന്മാർ വിദ്യാഭ്യാസം ചെയ്യിക്കുന്നതിനു യഥാകാലം ഗുരുസന്നിധിയിൽ കൊണ്ടുചെന്നാക്കി. എന്നാൽ താടങ്കൻ ബാല്യചാപല്യംകൊണ്ടു പഠിത്തത്തിൽ ഉൽസുകനാകാതെ കളിച്ചുനടന്നു. ദുഷ്ടന്മാരുമായി കൂട്ടുകൂടി കളിച്ചു നടക്കുകയാൽ മാതാപിതാക്കന്മാർ അവനെ ഉപേക്ഷിച്ചു. താടങ്കൻ ക്രമേണ ഒരു മോഷ്ടാവായിത്തീൎന്നു. സത്തുക്കളുടെ ഭവനങ്ങൾ കൊള്ളചെയ്യു തുടങ്ങി. ഒരുദിവസം ഗോവിന്ദൻ എന്നൊരു ഗൃഹസ്ഥൻ സൈ്വരമായി ഉറങ്ങുന്ന സമയം ഭിത്തി തകൎത്തു് അകത്തു കടക്കുന്നതിനു ശ്രമിച്ചു. താടങ്കൻ അകത്തു ചെന്നപ്പോൾ സുമുഖനായ ഒരു ശിശു കിടന്നുറങ്ങുന്നതു കണ്ടു. ബാലൻെറ ശരീരത്തിലുണ്ടായിരുന്ന ആഭരണം അപഹരിച്ചിട്ടു ബാലനെ കൊന്നു കിണററിൽ ഇട്ടു. ഗോവിന്ദനും ഭാൎയ്യയും ഉണൎന്നുനോക്കിയപ്പോൾ ബാലനെ കണ്ടില്ല. അവർ വാവിട്ടു കരഞ്ഞു. അയൽ വീട്ടിലുള്ളവർ ഓടിയെത്തി ബാലനെ തിരഞ്ഞുനടന്നു. ഒടുവിൽ കിണററിൽ കിടന്ന മൃതദേഹം കണ്ടെത്തി. കുന്തളരാജാവിനോടു വിവരം ധരിപ്പിച്ചു. ദയാലുവായ അദ്ദേഹത്തിൻെറ ഭടന്മാർ ചുററിനടന്നു താടങ്കനെ പിടികൂടി. താടങ്കൻ വിസ്തരിക്കപ്പെട്ടു. അവൻ സത്യം പറഞ്ഞു. താൻ അറിവില്ലാതെ അപരാധം ചെയ്തുപോയതാണെന്നും അതു പൊറുക്കണമെന്നും അവൻ രാജാവിനോടു താണുകേണപേക്ഷിച്ചു. മേലാൽ മോഷ്ടിക്കയില്ലെന്നും അയാൾ ഉറപ്പു നൽകി. എങ്കിലും രാജാവു് അവനെ പിടിച്ചു ജയിലിലിട്ടു. ആഹാരം യഥാകാലം കൊടുത്തുമില്ല. മൂന്നുനാലുദിവസം ദുഃഖിച്ചു കിടന്നു. അവനു സൽബോധം ഉദിച്ചു.

ആ സമയം ഒരു ഭിക്ഷക്കാരൻ അതിലേ വന്നു. അവൻ ആഹാരം കിട്ടാതെ അലഞ്ഞുതിരിയുകയായിരുന്നു. ജയിലിൽ കിടക്കുന്ന താടങ്കൻ അവനോടു ജയിലിന്റെ അഴി മുറിച്ചുവിടാമെങ്കിൽ സഹായിക്കാമെന്നു പറഞ്ഞു. ഭിക്ഷക്കാരനു ദയതോന്നി അവൻ അഴി മുറിച്ചുവിട്ടു. താടങ്കനും ഭിക്ഷക്കാരനും ഒരുമിച്ചു ഭിക്ഷവാങ്ങി ഭക്ഷണം കഴിച്ചു. അവർ രണ്ടുപേരും പല പുണ്യസ്ഥലങ്ങളും സന്ദർശിച്ചു. അവസാനം പരിപാവനമായ ഗംഗാനദിയിൽ സ്നാനം ചെയ്തുകൊണ്ടു നിൽക്കവേ അവർ മൃതിയടഞ്ഞു.

---

## ൭. ചണ്ഡകന്റെ ഭക്തി.

പാഞ്ചാലരാജാവിന്റെ രാജ്യാതിർത്തിയിൽ ഹിമവഷം എന്നൊരു വനത്തിൽ ഒരു വേടൻ ഉണ്ടായിരുന്നു. ബാല്യത്തിൽതന്നെ മാതാപിതാക്കന്മാർ മരിച്ചു. യൗവനദശ പ്രാപിച്ചപ്പോൾ അവൻ മാതുലപുത്രിയായ ശബരിയെ വിവാഹംകഴിച്ചു; ഭാര്യയുമായി സസുഖം വസിച്ചു.

അവർ ആഹാരാർത്ഥം വനത്തിൽ സഞ്ചരിച്ച് മൃഗാദികളെ കൊലചെയ്തു നടക്കുമ്പോൾ അതിപ്രകാശത്തോടുകൂടിയ ഒരു ശിലാരൂപം കണ്ടു. അതിൽ ഭക്തിവിശ്വാസം തോന്നി. അവൻ ആ രൂപവുമായി കുടാരത്തിലേക്കു വരുംവഴി നായാട്ടുകഴിഞ്ഞു വിശ്രമിക്കുന്ന സിംഹകേതു എന്ന രാജാവിനെ കണ്ടു. അവിടെ ചെന്ന് അവൻ ഇപ്രകാരം പറഞ്ഞു:—

"രാജാവേ, എന്റെ സന്ദേഹം തീർത്തുതരണം. അവിടുന്ന് അതിനു യോഗ്യനാണെന്ന് എനിക്ക് അറിയാം.

എനിക്കു വനത്തിൽനിന്നും ഒരു ശിലാരൂപം കിട്ടി. ഇതു പൂജാർഹമെങ്കിൽ പൂജിക്കാം നീചനായ എന്റെ കുലാചാരമനുസരിച്ച് മന്ത്രാദികൾകൂടാതെ പൂജയുണ്ടോ. വിശ്വാസത്തോടുകൂടി ഭജിച്ചാൽ നന്നായി വരുമെങ്കിൽ സേവിക്കാം.

രാജാവ്—നീ പറഞ്ഞതു് എനിക്കു വളരെ സന്തോഷമുളവാക്കുന്നു നീചന്മാരിലും ഈശ്വരൻ പ്രസാദിക്കും. എള്ളിൽ എണ്ണ എന്നതുപോലെയും പാലിൽ വെണ്ണ എന്നതുപോലെയും ഈശ്വരൻ സകല ജീവജാലങ്ങളിലും ചേതനാചേതനങ്ങളിലും നിറഞ്ഞിരിക്കുന്നു.

'ഈശ്വരഃ സർവ്വഭൂതാനാം
ഹൃദ്ദേശേർജ്ജുന തിഷ്ഠതി.'

എന്നാണല്ലോ ഭഗവാൻ അർജ്ജുനനു് ഉപദേശിച്ചിരിക്കുന്നതും. ചണ്ഡാലാ, നിനക്കു വിശ്വാസമുണ്ടെങ്കിൽ ഞാൻ പറയാം. ഇതിനു പൂജാവിധിയുണ്ടു്. വനത്തിൽ ശുദ്ധമായ സ്ഥലത്തു ശിലയുടെ പുറത്തു രൂപംവച്ച് ഭക്തിയോടുകൂടി വെള്ളംകൊണ്ടു കുളിപ്പിച്ചു വൃത്തിയാക്കി ശ്മശാനഭസ്മം തൊടുവിച്ച്, ഭസ്മവും ചന്ദനവുംതേച്ച് പുഷ്പങ്ങൾ അലങ്കരിച്ച് നല്ല പഴങ്ങളും ചോറും മാംസവും ഭക്തിയോടുകൂടി കൊടുക്കുക. മുമ്പിൽവച്ചു തൊഴുതുനില്ക്കുക. ഇപ്രകാരം നിത്യവും അനുഷ്ഠിച്ചതിനു ശേഷം നീയും ആഹാരംകഴിക്കുക. ഈശ്വരകാരുണ്യമുണ്ടാകുന്നതിനു വിശ്വാസനിഷ്ഠതന്നെ നല്ലതു്."

ഇത്രയും കേട്ടശേഷം ചണ്ഡൻ ഭക്തിപാരവശ്യത്തോടുകൂടി തൊഴുതുകൊണ്ടു നടന്നു. രാജാവിന്റെ ഉപദേശപ്രകാരം പതിവായി ചണ്ഡൻ ആ ശിലാവിഗ്രഹത്തെ പൂജിച്ചുവന്നു.

ഒരുദിവസം ചണ്ഡൻെറ പൂജാസാധനങ്ങൾ തീൻ പോയി. വനത്തിൽ എവിടെ അന്വേഷിച്ചിട്ടും ശവഭസ്മം, കിട്ടിയില്ല, ചണ്ഡൻ വിഷമിച്ചു. ഭാൎയ്യയെ വിളിച്ചു സന്താപത്തോടുകൂടി കാൎയ്യം പറഞ്ഞു. ദുഃഖിക്കുന്ന പ്രിയൻെറ വാക്കുകേട്ടു് അകം അലിഞ്ഞ ശബരി പറഞ്ഞു.

"അയ്യോ പ്രിയതമാ, അവിടുന്നു ദുഃഖിക്കരുതു്. ശ്രദ്ധാഭക്തിയുക്തനായ അങ്ങയ്ക്കു് ഭസ്മം കിട്ടും. അങ്ങു് വിഷമിക്കണ്ടാ. അവിടേക്കു് ഈശ്വരപൂജാൎത്ഥം ഞാൻ തന്നെ ദഹിക്കാം. ഭസ്മവും കിട്ടും. നിശ്ചയ്യമായും വിഘ്നവും വരുന്നതല്ല. ശരീരം എന്നായാലും നശിക്കുന്നതാണു്. ആധിവ്യാധിഗ്രസ്തമായ ഈ മാംസപിണ്ഡംകൊണ്ടു് ഏതെങ്കിലും കാൎയ്യത്തിനു് ഉപകരിക്കണം. ദുഃഖിക്കാൻ പുത്രരുമില്ല. ഭക്തിയും ശ്രദ്ധയുംതന്നെ നമുക്കു ഗതി. ഞാൻ ഇതാ തീയിൽ ചാടി ദഹിക്കാൻ പോകുന്നു." ഇത്രയും പറഞ്ഞുതീൎന്ന ഉടൻതന്നെ ശബരി താൻ ഇരുന്ന തൻെറ കുടിലിനു തീ കത്തിച്ചു ചണ്ഡകനെ നമസ്കരിച്ചു ശബരി തീയിൽചാടി ദഹിച്ചു. ഭൎത്താവാണു കാണപ്പെട്ട ദൈവം എന്നുള്ള വിശ്വാസബലത്താൽ അവൾക്കു യാതൊരു ധൈൎയ്യക്കുറവും ഉണ്ടായില്ല.

ചണ്ഡൻ ദുഃഖാൎത്തനായി എങ്കിലും വിഘ്നംകൂടാതെ പതിവുപോലെ പൂജ നിൎവ്വഹിച്ചു. അവസാനം പതിവുപോലെ പൂജാവസാനത്തിങ്കൽ തീൎത്ഥവും പ്രസാദവും കൊടുക്കുന്നതിനായി തൻെറ പ്രാണപ്രേയസിയെ വിളിച്ചു. അത്യത്ഭുതമെന്നു പറയട്ടെ. ശബരി പതിവുപോലെ കുളിച്ചുതൊഴുതുകൊണ്ടു നിൽക്കുന്നു. സ്വപ്നമോ മോഹമോ ഭ്രാന്തോ എന്താണു ചണ്ഡകനെന്നു തീൎച്ചപറയാൻ വളരെ സമയം വേണ്ടിവന്നു.

അത്ഭുതമൂറുന്ന മിഴിയാൽ ഭൎത്താവിനെ കടാക്ഷിച്ചുകൊണ്ടു ശബരി പറഞ്ഞു. "പ്രിയനാഥാ, എനിക്കു

തിയിൽ ചാടിയപ്പോഠം ലേശംപോലും ചൂട്ട തോന്നിയില്ല. ഞാൻ ഉറങ്ങി ഉണൎന്നതുപോലെ അങ്ങു വിളിച്ചപ്പോഠം എഴുന്നേററുവന്നു. വിശ്വസിച്ചു് അൎപ്പിച്ച ഈശ്വരകടാക്ഷമെന്നല്ലാതെ എന്തുപറയട്ടെ."

ശബരീചണ്ഡകന്മാർ പാൎവ്വതീപരമേശ്വരന്മാരെപ്പോലെ അന്യോന്യം രമിച്ചു. ശ്രദ്ധാഭക്തിയോടുകൂടി വഴിയാംവണ്ണം ഈശ്വരനെ സേവിച്ചു ദീൎഘകാലം ജീവിച്ചു.

---

## ൩. ഒററ ശിലയുടെ കഥ.

ഭൂതവാപീതടവാസിയായ ശംഭുശൎമ്മൻ എന്നൊരു ബ്രാഹ്മണൻ തനിക്കു സന്താനാൎത്ഥം പല സൽകൎമ്മങ്ങളുംചെയ്തു് തീൎത്ഥയാത്രയും നടത്തി. ഒരു ദൈവജ്ഞൻെറ ഉപദേശപ്രകാരം കാരണം ചിന്തിച്ചപ്പോഠം ഇഷ്ടദൈവമായി ആചരിച്ചുവന്ന സാളഗ്രാമം നഷ്ടപ്പെട്ടുപോയി എന്നും വൈകുണ്ഠമൂൎത്തിയായ മഹാവിഷ്ണുവിൻെറ അനിഷ്ടം ആണെന്നും അറിഞ്ഞു. അതിൻെറ പരിഹാരാൎത്ഥം ഒരു വിഷ്ണുക്ഷേത്രം പണിതു പ്രതിഷ്ഠ കഴിക്കണമെന്നു നിശ്ചയിക്കപ്പെട്ടു.

ഒരു ദിവസം വാപീതീരവാസിയായ ശങ്കരദാസിനോടു് അയാളുടെ വീട്ടിൽ കിടക്കുന്ന ഒററക്കല്ലു് ക്ഷേത്രത്തിൻെറ ശ്രീകോവിൽ നിർമ്മാണത്തിനായി ശംഭുശൎമ്മൻ ആവശ്യപ്പെട്ടു. പരോപകാരപ്രദമായ ഒരു അത്യാവശ്യത്തിനു് അതു് എടുക്കാം വിരോധമില്ല, അടുത്തദിവസം തന്നെ കൊണ്ടുപൊയ്ക്കൊള്ളൂ എന്നു മറുപടിയായി ശങ്കരദാസ് പറഞ്ഞതുകേട്ടു് ശംഭുശൎമ്മാവു് വളരെ

സന്തോഷിച്ചു. അന്ന് അവർ തമ്മിൽ പറഞ്ഞുപിരിഞ്ഞു.

അടുത്തദിവസം രാവിലെ ശംഭുശർമ്മൻ വേണ്ട ആൾക്കാരേയും ശേഖരിച്ചുകൊണ്ട് 'ഒററക്കല്ല്' കിടക്കുന്ന സ്ഥലത്തേക്കു തിരിച്ചു. കല്ലിൻെറ ചുവട്ടു കുഴിക്കുന്നതിനു തുടങ്ങി. ഏകദേശം ഉച്ചയാകുന്നതുവരെ കുഴിച്ചപ്പോൾ കല്ലിൻെറ ചുവടു കണ്ടു. ഉച്ചക്കുള്ള ഭക്ഷണാനന്തരം വീണ്ടും കുഴിച്ചുതുടങ്ങി. ഏകദേശം ആറുമണിയായതോടെ കീഴ്പ്പോട്ട് നാലുകോൽ സമചതുരത്തിൽ തട്ടായിട്ടുള്ള ഒരു ശിലകണ്ടു. അതു് ഏതൊ ഒരു കല്ലറയുടെ മുകൾത്തട്ടാണെന്നും ഇനിയും ഉണ്ടെന്നും ചിലർ അഭിപ്രായപ്പെട്ടു.

ഒന്നാമൻ— ഹാ! എന്താശ്ചര്യം. ഒരു കല്ലിനല്ലേ നമ്മൾ ശ്രമിച്ചതു്.

രണ്ടാമൻ—ഹാ! ആശ്ചര്യംതന്നെ. പരോപകാരമല്ലേ ക്ഷേത്രം, അതിനല്ലേ ഉപയോഗിക്കുന്നതു്?

മൂന്നാമൻ—'ഇപ്പോൾ പറഞ്ഞതു് ശരി. നമ്മുടെ അനന്തരതലമുറകൾക്കു യഥേഷ്ടം ഭജിക്കുന്നതിനു് ഇനി എങ്ങും പോകണ്ടയെല്ലോ.' നന്നായി.

ഒന്നാമൻ—'എടൊ സ്നേഹിതാ എന്താപറഞ്ഞതു്? കൊള്ളാം. നമ്മുടെ തലമുറകൾക്കെന്നോ. എന്നേയ്ക്കും ഉപകാരം. ആരെങ്കിലും പണം ചിലവാക്കി മഹൽസ്ഥാപനങ്ങൾ ഉണ്ടാക്കാതെ ഇരുന്നാൽ എങ്ങനെ നാടു നന്നാകും.

രണ്ടാമൻ— അതല്ലേ പറഞ്ഞതു്. ഇദ്ദേഹം ശ്രമിക്കുന്നതുകൊണ്ടു് നമ്മുടെ നാട്ടിനു നന്മയുണ്ടാകും. അധികം ശ്രമം കൂടാതെ വൈകുണ്ഠവാസനെ ഭജിക്കുന്നതിനു സാധിക്കുമല്ലോ.'

ഇങ്ങനെ വേലക്കാർ തമ്മിലുള്ള സംഭാഷണം നടന്നുകൊണ്ടിരിക്കവേ ശംഭുശർമ്മനും പിതാവുംകൂടി എല്ലാവർക്കും ആഹാരസാധനവുമായി എത്തി. എല്ലാവരും ഭക്ഷണം കഴിച്ചു. രാത്രിയായപ്പോൾ പണിനിർത്തി അവരവർ സ്വവസതികളിലേക്കുതിരിച്ചു.

പിറേറദിവസം രാവിലെ വീണ്ടും കുഴിച്ചുതോണ്ടിത്തുടങ്ങി. വേലക്കാർ ഉത്സാഹഭരിതരായി കാണപ്പെട്ടു. മേൽക്കുമേൽ അവസാനം കണ്ടെത്തി. ഒരു കല്ലറയും അതിൻെറ അടപ്പും ആയിരുന്നു. ഓരോന്നും ഇളക്കി എടുത്തു. അപ്പോഴേക്കും ദുർബുദ്ധികളായ ചിലർ ഇവരെ തടയണമെന്നും കല്ലു കൊടുക്കരുതെന്നും ഉദ്ദേശിച്ച് ഏഷണിപറഞ്ഞു് കല്ലിൻെറ ഉടമസ്ഥന്മാരിൽ ഒരാളെ ഇളക്കിവിട്ടു. അവർ അടുത്തദിവസം രാവിലത്തേക്കു് ആൾ ശേഖരിച്ചുകൊണ്ടു് കല്ലു് കൊണ്ടുപോകുന്നതു് തടയുന്നതിനായി നിശ്ചയിച്ചു.

"ഒരു കല്ലല്ലേ ചോദിച്ചതു്. ഇപ്പോൾ അനവധി ആയില്ലെ. നമ്മെ പററിച്ചു. കൊടുക്കരുതു്. പണ്ടേ ഉണ്ടായിരുന്ന കല്ലറ ആയിരുന്നു. നാം ആരും കണ്ടിരുന്നില്ല. കഷ്ടമായിപ്പോയി. അദ്ദേഹത്തിൻേറയും ഭാഗ്യമാണു്." എന്നുപറഞ്ഞു് ഉടമസ്ഥന്മാരിൽ ഒരുവൻ പിറേറന്നു രാവിലത്തേക്കുള്ള സജ്ജീകരണത്തിനായി വീട്ടിലേക്കു പുറപ്പെട്ടു.

ഭാര്യാഗൃഹത്തിനടുത്തു് എത്തിയ നമ്മുടെ മേല്പടിയാനു് ഒരു പറവപററി. സന്ധ്യയ്ക്കു് ഇരുട്ടും മഴച്ചാററലും ഉണ്ടായിരുന്നു. പടിക്കൽ തന്നെ കിടന്നിരുന്ന ഉഗ്രവിഷമുള്ള ഒരുത്തൻ പടിയിറങ്ങുകയും കടികഴിക്കുകയും ഒരുമിച്ചു കഴിച്ചു. ഉടൻ തന്നെ അദ്ദേഹത്തിൻെറ ജീവൻ ഈ വിവരം അറിയിക്കാനോ എന്നു തോന്നുമാറു് കാലപുരിയെ ലക്ഷ്യമാക്കി ഗമിച്ചു.

ആത്തരോദനം കേട്ട് ശില തടയാൻ ഉദ്ദേശിച്ചവർ എല്ലാവരും വന്നു കണ്ടതു് സപ്പദംശനം ഏററു് ഇഹലോകവാസം വെടിഞ്ഞ പ്രസ്തുതമനുഷ്യന്റെ നീലമലപോലുള്ള ശരീരം ആണു് എല്ലാവരും വാവിട്ടുകരഞ്ഞു. എല്ലാവരേയും ആശ്വസിപ്പിച്ചുകൊണ്ടു് ശംഭുശമ്മനും ആൾക്കാരും വൃഷഭശകടങ്ങളിൽ കയററിയ ശിലകളുമായി ക്ഷേത്രനിമ്മാണസ്ഥലത്തു് എത്തി.

ഉത്സാഹഭരിതരായി യഥാവസരം ശുഭമുഹൂത്തത്തിൽ ശിലാസ്ഥാപനവും നടത്തി. വൈദീകവിധിപ്രകാരം വേണ്ടതുപോലെ അനന്തരക്രിയകൾ നടത്തി ക്ഷേത്രം പണിതീത്തു് അനവധി മഹാന്മാരുടെ സാന്നിദ്ധ്യത്തിൽ പ്രതിഷ്ഠയും നടത്തി. നിത്യപൂജാദികൾ നടപ്പിലാക്കി. പ്രതിഷ്ഠകഴിഞ്ഞു് ചതുത്ഥകലശസ്നാനത്തിനായി നടയും അടച്ചുപോന്നു. എല്ലാവരും പിരിഞ്ഞു. പിറേറന്നാൾ തുറക്കുമ്പോൾ അകത്തുനിന്നും ഒരു ആമ വെളിയിലേക്കു് ഇഴഞ്ഞുവരുന്നതുകണ്ടു. കാററുപോലും കയറാതിരുന്ന ശ്രീകോവിലിനകത്തു് ഏതുപ്രകാരത്തിൽ ആമ കയറി എന്നതിനെപ്പററി ആലോചിച്ചു നില്ക്കവെ അതു മറഞ്ഞു. എല്ലാവരും അതിശയാനന്ദത്തോടെ സൂക്ഷിച്ചുനോക്കി. ഒരിടത്തും കണ്ടില്ല. ഭഗവാന്റെ കളി തന്നെ എന്നു് എല്ലാവരും നിശ്ചയിച്ചു.

അന്നു് അങ്ങിനെ പരോപകാരാത്ഥം പ്രതിഷ്ഠ നടത്തിയ ക്ഷേത്രത്തിൽ ഇന്നും യാതൊരു മുടക്കവും കൂടാതെ നിത്യപൂജയും ആണ്ടുതോറും എട്ടുദിവസം ധ്വജാദിയായുള്ള മഹോത്സവവും യാതൊരു ലോപവുംകൂടാതെ നടന്നുവരുന്നു. സൽക്കമ്മം നടത്തിയ ആ ബ്രാഹ്മണനു് പ്രതിഷ്ഠകഴിഞ്ഞു് ഒരുവഷം തികയുന്നതിനുമുമ്പായി ഒരു പുണ്യസുകുമാരൻ ജാതനാകയുംഅതിനെത്തുടന്നു്

ആ കുടുംബത്തിൽ സന്താനാദി ഐശ്വൎയ്യം വൎദ്ധിക്കയും ചെയ്തു.

ഉപദ്രവിക്കാനും തടയാനും ഉത്സാഹിച്ച ദുരാഗ്രഹി യുടെ ദുരന്തവും നമ്മൾകണ്ടു. നല്ലതുവിതച്ചാൽ നല്ലതു കൊയ്യാം.

---

## ൭. നകുലത്തെകൊന്ന ബ്രാഹ്മണിയുടെകഥ.

ഒരു ബ്രാഹ്മണസ്ത്രീ ഒരു കീരിയെ വളൎത്തിവന്നു. ഒരുദിവസം കുഞ്ഞിനെ തൊട്ടിലിൽകിടത്തി ഉറക്കിയിട്ട് കീരിയെ കാവലാക്കി അവർ സ്നാനംചെയ്യുന്നതിനു പുറപ്പെട്ടു.

കുറച്ചുസമയം കഴിഞ്ഞപ്പോൾ കുഞ്ഞുകിടന്ന തൊട്ടി ലിന്റെ അടുക്കൽകൂടി ഒരുപാമ്പ് ഇഴഞ്ഞുവരുന്നതുകണ്ടു. പാമ്പിന്റെ വായിൽനിന്നും കുഞ്ഞിനെ രക്ഷിക്കുന്നതിനു കീരി തുനിഞ്ഞു. ഒടുവിൽ കീരിതന്നെ ജയിച്ചു. പാമ്പിനെ കീരി കൊന്നു് തുണ്ടംതുണ്ടമായി കണ്ടിച്ചിട്ടു.

വൈരിനിഗ്രഹത്താൽ വിജയശ്രീലാളിതനായ നകുലവീരൻ ബ്രാഹ്മണിയുടെ വരവു പ്രതീക്ഷിച്ച് വാതുക്കൽ തന്നെ വന്നുനിന്നു. കുളിച്ചുവന്ന ബ്രാഹ്മണികണ്ടതു് രക്ത മണിഞ്ഞ കീരിയെയാണു്. ഇതുകണ്ടു തന്റെ കുഞ്ഞിനെ വകവരുത്തി എന്നു നിശ്ചയിച്ച ബ്രാഹ്മണി അടുത്തുകിട ന്ന ഒരു ഉലക്ക എടുത്തു് കീരിയുടെ തലയെ ലക്ഷ്യമാക്കി ആഞ്ഞൊരടികൊടുത്തു. അടിയേററ് കീരി പിടച്ചുചത്തു. അകത്തുചെന്ന ബ്രാഹ്മണി കണ്ടതു് തൊട്ടിലിൽകിടന്നു് കുടുകുടാ ചിരിക്കുന്ന തന്റെ ഓമനപ്പുത്രനെയാണു്.

ഉപകാരംചെയ്ത കീരിയെകൊന്നതിലുള്ള പശ്ചാത്താപത്തിൽ കുഞ്ഞു രക്ഷപ്പെട്ടതിലുള്ള സന്തോഷം മാഞ്ഞുപോയി.

---

## വ്യ. ഉപരിവനൻെറ കഥ.

വടക്കൻതിരുവിതാംകൂറിൽ ഒരുസ്ഥലത്തു് ഉപരിവനം എന്നു പേരായ ഒരു ഗൃഹം ഉണ്ടായിരുന്നു. ഗൃഹനാഥനു് ഏതുവിധേനയും സ്വന്തം മുതൽ വർദ്ധിപ്പിക്കണമെന്ന ഒരു ഒററ ആഗ്രഹം മാത്രമേ ഉണ്ടായിരുന്നുള്ളു. അതിലേക്കു് ഓരോരുത്തൎക്കും ഇരട്ടിപ്പലിശക്കു കടംകൊടുക്കുന്ന പതിവു് ഏൎപ്പെടുത്തി. പലിശക്കു വീണ്ടും പലിശനിശ്ചയിച്ചും കൊള്ളവൎദ്ധിപ്പിച്ചു. ഒരു വൻതുകയാകുമ്പോൾ പാവപ്പെട്ടവൻെറ കുടുംബം തീറെഴുതിവാങ്ങിക്കുക പതിവാക്കി.

ഒരിക്കൽ സാധുവായ ഒരു ബ്രാഹ്മണൻ ഇദ്ദേഹത്തിൻെറകൂടെ താമസിച്ചു ജോലിചെയ്തു ജീവിച്ചുവന്നു. കൂടാതെ അയാൾക്കു തുഛമായ ശമ്പളത്തിൽ അദ്ധ്യാപകജോലിയും ഉണ്ടായിരുന്നു. ഇങ്ങനെ ദേവദാസൻ എന്ന പ്രസ്തുതയാൾ തൻെറ ചെലവുകഴിച്ചു മിച്ചം വച്ചുവന്ന തുക ഉപരിവനനെ ഏല്പിച്ചു. അങ്ങനെ ഒരു വലിയ തുകയുണ്ടായി.

ഒരിക്കൽ ദേവദാസൻ തിങ്കൾഭജനത്തിനുവേണ്ടി വയ്ക്കത്തിനുപോയി. വയ്ക്കത്തു് ഉത്സവവുമായിരുന്നു. അതു കഴിഞ്ഞു് ഉപരിവനൻെറ ഗൃഹത്തിൽ വന്നപ്പോൾ ഗൃഹസ്ഥൻ മരിച്ചുപോയതായറിഞ്ഞു. തൻെറ മുതൽ ആവശ്യപ്പെട്ട ദേവദാസനു് ഭത്സനവാക്കും ശകാരവും പലിശ

യായി ലഭിച്ചു. ഇതുകേട്ട് നിരാശനായി അയാൾ നെഞ്ചെത്തടിച്ച് വീട്ടിലേക്കപോയി. എല്ലാദിവസവും രാവിലെ ഉപരിവനത്തിൽ വന്നു നെഞ്ചത്തടിച്ച് പോകുകപതിവായി. ഇങ്ങനെ ഒരുമാസം കഴിഞ്ഞപ്പോൾ അയാൾ കാലധർമ്മം പ്രാപിച്ചു.

അന്യന്റെ മുതൽ അപഹരിച്ച ആ ഗൃഹം ഇന്നും സ്ഥിതിചെയ്യുന്നുണ്ട്. ആ ഗൃഹനാഥന്റെ അനന്തരാവകാശി ചിത്തഭ്രമം പിടിപെട്ടു മരിച്ചു. മുതൽ അനുഭവിക്കുന്നതിനു പുരുഷസന്താനം ഇല്ലാതെ ഇഞ്ചിഞ്ചായി അന്യംനിന്നുപോകുകയാണ്.

ഇതാണ് അന്യന്റെ മുതൽ തട്ടിപ്പറിച്ചാലുള്ള ഫലം.

ശുഭം.

---